

സ്റ്റാഫ് ലേഖകൻ

# മഹത്തായ ഒരു പ്രസ്ഥാനവും ജനങ്ങളും

പത്രങ്ങളെ തങ്ങളുടെ ആജ്ഞാനുവർത്തികളാക്കാൻ വേണ്ടി പത്രസ്വാതന്ത്ര്യത്തിനു കൈവിലങ്ങിടാൻ അപകീർത്തി ബിൽ നടപ്പാക്കാൻ രാജീവ് സർക്കാർ ശ്രമിക്കുന്ന ഈ നാളുകളിൽ തൊഴിലാളിവർഗ്ഗ ജിഹ്വകളായ പത്രങ്ങളുടെ പ്രസക്തി വർദ്ധിച്ചിരിക്കുകയാണെന്നു സി.പി.ഐ (എം) സംസ്ഥാന സെക്രട്ടറി വി.എസ്., അച്യുതാനന്ദൻ പ്രസ്താവിച്ചു.

ചിന്ത രജത ജൂബിലിയാഘോഷങ്ങളോടനുബന്ധിച്ചു എറണാകുളം ടൗൺ ഹാളിൽ നടന്ന 'ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ചരിത്രം' എന്ന സെമിനാറിൽ അദ്ധ്യക്ഷത വഹിച്ചു സംസാരിക്കുകയായിരുന്നു അദ്ദേഹം. സി.പി.ഐ. (എം) പോളിറ്റ് ബ്യൂറോ അംഗം ഹർകിഷൻസിംഗ് സുർജിത് സെമിനാറിൽ പ്രബന്ധം അവതരിപ്പിച്ചു.

ഇന്ത്യയിലെ ദേശീയ സ്വാതന്ത്ര്യസമരത്തിൽ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം നിസ്തുലമായ പങ്കാണ് വഹിച്ചത്. സ്വാതന്ത്ര്യലബ്ധിക്കു ശേഷം സമ്പന്നതയുടെ താല്പര്യത്തിനു വേണ്ടി സ്വാതന്ത്ര്യം വിനിയോഗിക്കുകയും ഇന്ത്യയിലെ മഹാഭൂരിപക്ഷം വരുന്ന ദരിദ്ര ജനങ്ങളെ ദുരിതത്തിലേക്ക് തള്ളിവിടുകയും ചെയ്തപ്പോൾ അതിനെതിരെ പോരാടിയത് കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം മാത്രമാണ്. ഭരണവർഗ്ഗവുമായി സന്ധിചെയ്യാതെ ശരിയായ പാതയിലൂടെ സഞ്ചരിച്ച വിഭാഗത്തെ ജനങ്ങൾ ഇന്നു അംഗീകരിച്ചിരിക്കുന്നു—സി.പി.ഐ.(എം)-ന്റെ വളർച്ചയുടെ ചരിത്രത്തിലേക്ക് വിരൽ ചൂണ്ടിക്കൊണ്ട് വി.എസ് അച്യുതാനന്ദൻ പറഞ്ഞു.

കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം പിളർന്നില്ലായിരുന്നെങ്കിൽ കൂടുതൽ മോശപ്പെട്ട ഒരു പാർട്ടിയായി അത് അധഃപതിക്കുമായിരുന്നു എന്നാണ് തന്റെ ഉറച്ച അഭിപ്രായമെന്നു 'ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ചരിത്രം' എന്ന പ്രഭാഷണത്തിൽ ഹർകിഷൻ സിംഗ് സുർജിത് ചൂണ്ടിക്കാട്ടി. എങ്കിൽ മുതലാളിത്ത വർഗ്ഗസഹകരണ പതാക ഏന്താനേ ആളുണ്ടാകുമായിരുന്നുള്ളൂ, തൊഴിലാളി വർഗ്ഗവിപ്ളവ പതാക ഉയർത്തിപ്പിടിക്കാൻ ആരും ഉണ്ടാകുമായിരുന്നില്ല.

പുതുതായി സ്വാതന്ത്ര്യം നേടിയ കോളനി രാഷ്ട്രങ്ങളിൽ കമ്മ്യൂണിസ്റ്റ് മാർക്സിസ്റ്റ് പാർട്ടിയെപോലെ അഗ്നിപരീക്ഷണങ്ങളെ നേരിട്ടു തൊഴിലാളി വർഗ്ഗവിപ്ളവ പ്രസ്ഥാനത്തെ ഇത്രമാത്രം മുന്നോട്ടു കൊണ്ടുപോയിട്ടുള്ള കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം വേറെ ഉണ്ടാകില്ല. ബൂർഷ്വാസിയുടെ സ്വഭാവവും പങ്കും വിലയിരുത്തുന്ന കാര്യത്തിലാണ് ഇന്ത്യയിലെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിൽ പിളർപ്പുണ്ടായിട്ടുള്ളത്. പൊതു പരിപാടിയുടെ അടിസ്ഥാനത്തിൽവേണം കമ്മ്യൂണിസ്റ്റ് പാർട്ടികളുടെ യോജിപ്പു ഉണ്ടാകേണ്ടത്.

സി.പി.ഐ. (എം)ന് ഇന്ന് 4,70,000 അംഗങ്ങൾ ഉണ്ട്. ബഹുജനസംഘടനാരംഗത്ത് പാർട്ടിക്ക് 2.30 കോടി അംഗങ്ങളുമുണ്ട്. 1967-ലെ തിരഞ്ഞെടുപ്പിൽ സി.പി.ഐ.(എം)-ന് ഇന്ത്യ ഒട്ടാകെ 52 ലക്ഷം വോട്ടു ലഭിച്ചപ്പോൾ 1980-ൽ 152 ലക്ഷം വോട്ടുകളാണ് ലഭിച്ചത്.

പാർട്ടി തുടർന്നുപോന്ന ശരിയായ നയങ്ങളുടെ പ്രതിഫലനമാണീ വർദ്ധിച്ച ജനപിന്തുണ—ഹർകിഷൻസിംഗ് അഭിപ്രായപ്പെട്ടു. നക്സലിസത്തിന്റെ പേരിൽ 1968-ൽ ഒരു പുതിയ പിളർപ്പുണ്ടായി. അന്നു പാർട്ടിയുമായി ബന്ധം പിരിഞ്ഞവർ ഇന്നു വിവിധ ഗ്രൂപ്പുകളായി പരസ്പരം പോരാടുന്ന കാഴ്ച രസാവഹമാണ്.

ബൂർഷ്വാസിയുടെ സഹായത്തോടെ അധികാരം നേടാമെന്നു വിചാരിക്കുന്നത് ബുദ്ധിശൂന്യതയാണെന്നു ബർമ്മയിലെ സംഭവങ്ങൾ തെളിയിക്കുന്നു. കൊച്ചു സംസ്ഥാനമായ കേരളത്തിലെ തിരഞ്ഞെടുക്കപ്പെട്ട സർക്കാരിനെ ഭരിക്കാൻ അനുവദിക്കാത്ത ബൂർഷ്വാസി കേന്ദ്രത്തിൽ അധികാരം പങ്കിടാൻ തയ്യാറാകുമെന്നു തോന്നുന്നതു വിഡ്ഢിത്തമാണെന്നു അദ്ദേഹം തുടർന്നു പറഞ്ഞു.

സി.പി.ഐ.(എം) ജില്ലാ സെക്രട്ടറി എ.പി. വർക്കി, സംസ്ഥാന കമ്മിറ്റി മെമ്പർ എം.കെ. കൃഷ്ണൻ, അഡ്വക്കേറ്റ് ജനറൽ കെ. സുധാകരൻ എന്നിവർ ചടങ്ങിൽ സംബന്ധിച്ചിരുന്നു. യോഗത്തിൽ ചിന്ത പത്രാധിപ സമിതിയംഗം സി. ഭാസ്ക്കരൻ സ്വാഗതമാശംസിച്ചു.



ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ചരിത്രം എന്ന സെമിനാറിൽ ഹർകിഷൻ സിംഗ് സുർജിത് പ്രസംഗിക്കുന്നു.





680

ദാമ്പത്യത്തിൽ പ്രവേശിക്കുന്നതിനു ഉടൻ മുമ്പുപോലും സുപരീക്ഷിതങ്ങളെന്ന് ഇരുകൂട്ടർക്കും തോന്നിയ പ്രേമബന്ധങ്ങൾ അവസാനിപ്പിക്കാനും പടിഞ്ഞാറൻ രാജ്യങ്ങളിൽ ഒരു പ്രയാസവുമില്ല. ഇവിടെ അങ്ങനെയെങ്ങാനും ഉണ്ടായാൽ രണ്ടുപേർക്കും ഒരു ഇണയെ കിട്ടുകയില്ല, സ്ത്രീക്ക് വിശേഷിച്ചും.

ഞാൻ ഇത് ഇവിടെ ഇത്രയും നീട്ടിപ്പറയാൻ കാരണം എന്റെ നാടകങ്ങളാണ്. അവയിലെല്ലാം തന്നെ വിവാഹാനന്തര ദാമ്പത്യത്തിന്റെ പ്രശ്നങ്ങളാണ്, സങ്കീർണ്ണതകളാണ് വിഷയീകരിച്ചിട്ടുള്ളത്. ആ പ്രശ്നങ്ങളുടെയെല്ലാം അടിത്തറ ഞാൻ ഇവിടെ പറഞ്ഞ പരസ്പര ധാരണയുടെ രാഹിത്യമോ വൈകല്യമോ അപൂർണ്ണതയോ അശ്രദ്ധയോ ആണ്. വർമ്മ ചോദിച്ച ചോദ്യത്തിൽ എന്റെ ദാമ്പത്യത്തെപ്പറ്റി ഒരു സൂചന ഉണ്ടല്ലോ. അതുകൂടി പറഞ്ഞേക്കാം.

ഞങ്ങൾ ഭാര്യാഭർത്താക്കന്മാർ പരസ്പരം വളരെ അകലമുള്ള ചുറ്റുപാടുകളിൽ നിന്ന് വന്ന് ഒന്നാകാൻ ശ്രമിച്ചവരാണ്. വിദ്യാഭ്യാസപരമായി ഞങ്ങൾ തമ്മിൽ അകൽച്ചയല്ലാതെ മറ്റൊന്നുമില്ല. ഒരു സാഹിത്യകാരന്റെ ജീവിതത്തിൽ അയാൾ വില കൽപ്പിക്കുന്നത് എന്തെല്ലാമാണോ, അവയ്ക്കൊന്നും തന്നെ വിലകല്പിക്കേണ്ടതുണ്ടെന്ന് വിശ്വസിക്കാനാവാത്ത വിധത്തിലുള്ള പശ്ചാത്തലമാണ് വിദ്യാഭ്യാസംകൊണ്ടും മറ്റും എന്റെ ഭാര്യയ്ക്കുള്ളത്. അതുപോലെ കുടുംബസിദ്ധവും പാരമ്പര്യസിദ്ധവുമായ അവരുടെ പല സങ്കല്പങ്ങളോടും വിശ്വാസങ്ങളോടും കാഴ്ചപ്പാടുകളോടും തീരെ യോജിക്കാൻ കഴിയുന്ന ആളല്ല ഞാൻ. ഇങ്ങനെ വൈരുദ്ധ്യങ്ങൾ എടുത്തു പറയാനാണെങ്കിൽ പലതുണ്ട്. പക്ഷേ, ഒരു കാര്യത്തിൽ ഞങ്ങൾ രണ്ടുപേരും ഏതാണ്ട് ഒരുപോലെ തുല്യമായി പ്രവർത്തിച്ചു എന്നാണ് വിശ്വാസം. എനിക്ക് മനസ്സിനു പ്രയാസമുണ്ടാക്കുന്ന ഒരു കാര്യവും അറിഞ്ഞുകൊണ്ടു ചെയ്യാൻ പാടില്ലെന്ന് എന്റെ കുടുംബിനിക്ക് നിർബ്ബന്ധമുണ്ട്, അതുപോലെ തന്നെ തിരിച്ചും. എന്തെല്ലാമാണ് എനിക്ക് പ്രിയവും ഹിതവുമായിട്ടുള്ളത് എന്ന് വളരെക്കാലത്തെ ശ്രമഫലമായി അവർക്ക് സൂക്ഷ്മമായി മനസ്സിലാക്കാനും കഴിഞ്ഞിട്ടുണ്ട്. ഞാൻ ഒരിക്കൽ എഴുതുകയും പലപ്പോഴും പറയുകയും ചെയ്തിട്ടുള്ളതുപോലെ, എന്റെ മുഖ്യ വൃത്തികളായ സാഹിത്യരചനയ്ക്കും അദ്ധ്യാപനത്തിനും വഴിമുടക്കിയായി എന്റെ ഭാര്യ നിന്നിട്ടില്ല. അത് ആ രണ്ടു പ്രവൃത്തികളോടുമുള്ള ബഹുമാനം കൊണ്ടല്ല. അതു രണ്ടും എത്ര ശ്രേഷ്ഠവുമാണ് എന്നതിനെക്കുറിച്ച് പറയത്തക്ക യാതൊരു ബോധവുമില്ലാതെ, എന്റെ താല്പര്യത്തെയും ആവശ്യത്തെയും വാസനകളെയും മുൻനിറുത്തി അവയ്ക്ക് ഇടംകോലിടാതെ എന്റെ വഴിക്കു വിട്ടു എന്നതാണു സത്യം. ഇതുപോലെതന്നെ പല കാര്യങ്ങളിലും എന്റെ ഭാര്യയ്ക്കുള്ള താല്പര്യങ്ങളും വാസനകളും അഭിപ്രായങ്ങളും അറിഞ്ഞു പെരുമാറാൻ എനിക്കും കഴിഞ്ഞിട്ടുണ്ട്—ഉള്ളിൽ അവയെപ്പറ്റി പലപ്പോഴും എനിക്കു മതിപ്പില്ലാതിരുന്നിട്ടും. ഞങ്ങൾക്കു രണ്ടുപേർക്കും നേരിട്ട പ്രയാസങ്ങളെയും ബുദ്ധിമുട്ടുകളെയും ഒന്നിച്ചു സഹിക്കാനും ഞങ്ങൾക്കു കഴിഞ്ഞു—അതിനു പഠിച്ചു എന്നു പറയുന്നതാവും ശരി. എന്റെ കുടുംബിനിയും സാമാന്യം ദീർഘമായ ഒരു കാലത്ത് ഞാൻ അനുഭവിച്ചപോലെ അനാഥത്വവും അരക്ഷിതത്വവും സാമ്പത്തിക പാരതന്ത്ര്യങ്ങളും അനുഭവിച്ചിരുന്നു എന്നത് ഞങ്ങളൊത്തുകൂടിയപ്പോൾ പരസ്പരം പൊരുത്തപ്പെട്ടുപോകാൻ എളുപ്പമാക്കിത്തീർത്തു. കുട്ടികളുടെ ആവിർഭാവം, എന്തെങ്കിലും കരടുകൾ ഞങ്ങളുടെ ബന്ധത്തിൽ അവശേഷിച്ചിരുന്നു എങ്കിൽ അവയെ ക്രമേണ ഇല്ലാതാക്കി. ഞാൻ ഒരിക്കൽക്കൂടി ആവർത്തിക്കട്ടെ, ഞങ്ങളുടെ വിജയം, നെടുനാളത്തെ നിരന്തര ജീവിത പ്രക്രിയ ആയിരുന്നു.

ചോദ്യം: ചുഴികളും മലരികളുമില്ലാതെ സമതലത്തിൽക്കൂടിയുള്ള ഒരു അനുസ്യൂത പ്രവാഹമായിരുന്നോ സാറിന്റെ ജീവിതം?

ഉത്തരം: ഞാൻ ഇതുവരെ പറഞ്ഞതിൽ നിന്ന് അതെപ്പറ്റി ഒരൂഹം കിട്ടിയിരിക്കുമല്ലോ വർമ്മയ്ക്ക്. വളരെയധികം പ്രതിബന്ധങ്ങൾ തരണം ചെയ്ത ഒരു ജീവിതമാണ് എന്റേത്. സി.വി. രാമൻപിള്ള പറയുമ്പോലെ, "തരണം ചെയ്തതു മൃദുമഞ്ജുളമായൊരു ജീവിതമല്ല." ജീവിതം ആരംഭിച്ചതേ കഠിനമായ ഒരാഘാതവുമായിട്ടാണ്. അച്ഛന്റെ അകാലചരമം. എന്റെ കുടുംബത്തിന്റെ ജീവിതഗതിക്കു മുഴുവനും വളരെക്കാലം നിയാമകമായിരുന്നത് ആ സംഭവത്തെത്തുടർന്നുള്ള ദുരവസ്ഥയായിരുന്നു. മൂന്നരവയസ്സിൽ മാരകമായ സുഖക്കേടു പിടിപെട്ട് മരിച്ചുപോകും എന്ന അവസ്ഥയിലായി. മരിച്ചില്ല എന്നുമാത്രം. ബുദ്ധി ഉറച്ചതിൽ പിന്നീട്, നന്നേ ചെറുപ്പത്തിൽത്തന്നെ ഭർത്താവ് നഷ്ടപ്പെട്ട അമ്മയുടെ വ്യഥാഭരിതമായ അവസ്ഥയെക്കുറിച്ചുള്ള ദുഃഖം എന്നെ സദാ പീഡിപ്പിച്ചുകൊണ്ടിരുന്നു. മുമ്പു പറഞ്ഞതുപോലെ, സ്വത്തിലും സ്ഥാനത്തിലും അവസ്ഥയിലും ഞങ്ങളെക്കാൾ ഉപരിസ്ഥരും ഞങ്ങളോട് പറയത്തക്ക യാതൊരു ബന്ധവും ഇല്ലാത്തവരുമായ ബന്ധുക്കളുടെ ആശ്രയത്തിൽ കൗമാര താരുണ്യകാലങ്ങളിൽ ഗത്യന്തരമില്ലാതെ കഴിഞ്ഞുകൂടേണ്ടി വന്നപ്പോൾ ഉണ്ടായ ദുരവസ്ഥ ആയിരുന്നു രണ്ടാമത്തേത്. മൂന്നാമത്തേത്, എനിക്ക് അഭയസ്ഥാനവും രക്ഷകനുമായിരുന്ന അമ്മാവനുമായി അമ്മാവന്റെ സ്വാർത്ഥമോഹം സാധിച്ചുകൊടുക്കാൻ എന്റെ സ്വാതന്ത്ര്യബുദ്ധി അനുവദിച്ചു കൊടുക്കാതിരുന്നതുകൊണ്ടുണ്ടായ ആന്തരിക സംഘട്ടനം ആയിരുന്നു. അതിന്റെ വൈകാരികവും കുടുംബപരവുമായ പ്രത്യാഘാതങ്ങൾ വളരെ വർഷങ്ങൾ നീണ്ടുനിന്നു. 20 വയസ്സുള്ളപ്പോൾ ബാല്യത്തിലെപ്പോലെ ഏറ്റവും മാരകമായ രോഗത്തിനധീനനായി തലനാരിഴയുടെ വ്യത്യാസംകൊണ്ട് രക്ഷപ്പെട്ടവനാണ് ഞാൻ. ഏതാണ്ട് ഒരു വ്യാഴവട്ടക്കാലം—പത്തുവയസ്സുമുതൽ 22 വയസ്സുവരെ എന്റെ ജീവിതത്തിൽ ഒരു പീഡനകാലമായിരുന്നു എന്നു വേണം പറയാൻ. പക്ഷേ, 'സ്ഫുടതാരകൾ കൂരിരുട്ടിലുണ്ട്' എന്നു പറഞ്ഞതുപോലെ ഈ ചിത്രത്തിന്റെ മറുവശം എനിക്കു പിന്നീടുണ്ടായ ഭാവിയെ മുഴുവനും കരുപ്പിടിപ്പിച്ച സംഭവങ്ങൾ കൊണ്ടു നിറഞ്ഞതായിരുന്നു. 1944-നു ശേഷം ഇന്നുവരെയുള്ള ജീവിതത്തിനിടയ്ക്ക് ഗാഢസ്പർശിയായ ഉയർച്ച താഴ്ചകൾ വലുതായിട്ടൊന്നുമുണ്ടായിട്ടില്ല. പക്ഷേ, പല തരത്തിലുള്ള മാനസികമായ അലച്ചിലുകളും വലച്ചിലുകളും മറ്റുള്ളവരുടെ ദൃഷ്ടിക്കു ഗോചരമാകാതെ ഉണ്ടായിക്കൊണ്ടിരുന്നു. ഒരുപക്ഷേ, ഇങ്ങനെയൊക്കെത്തന്നെയല്ലേ എല്ലാവരുടേയും ജീവിതം? എന്തുണ്ട് നമ്മുടെ ജീവിതത്തിൽ വിശേഷവിധിയായി? ഏതു കൊടുങ്കാറ്റ് അടിച്ചാലും ലക്ഷ്യബോധം വിടാതെ നമ്മുടെ വഞ്ചി തുഴഞ്ഞാൽ മിക്കപേരും കരയ്ക്കു തന്നെ എത്തും. വഞ്ചി മറിഞ്ഞ് അപകടമുണ്ടാകുന്നത് ലക്കും ലാക്കും തെറ്റുമ്പോഴാണ് മിക്കപ്പോഴും.

(തുടരും)



എൻ. കൃഷ്ണപിള്ളയും പത്നിയും

എൻ. കൃഷ്ണപിള്ള

# അനുഭവങ്ങൾ അഭിമതങ്ങൾ

## 25

# സഫലവും ധന്യവുമായ ദാമ്പത്യ ജീവിതം

ചോദ്യം: സാറേ, അല്പം കൂടി കാര്യത്തിലേക്ക് ഇനി കടക്കാം. സാറിൻെറ ദാമ്പത്യ ജീവിതത്തെപ്പറ്റി ചിലതു ചോദിക്കാം, അതോടൊപ്പം പ്രേമാനന്തര ദാമ്പത്യവും ദാമ്പത്യാനന്തര പ്രേമവും സാർ എങ്ങനെ വീക്ഷിക്കുന്നു എന്ന കാര്യവും. സാറിൻെറ അനുഭവത്തിൻെറ വെളിച്ചത്തിൽ ഉത്തമമായ ദാമ്പത്യത്തെ വിലയിരുത്താമോ?

ഉത്തരം: നാൽപ്പത്തഞ്ചു വർഷത്തെ ദാമ്പത്യ ജീവിതത്തിനു ശേഷം തിരിഞ്ഞു നോക്കുമ്പോൾ അതൊരു വിജയമായിരുന്നു എന്നാണ് എനിക്കു തോന്നുന്നത്. തുടങ്ങിയപ്പോഴേ വിജയം എന്നല്ല ഇതിനർത്ഥം. വിജയത്തിലേക്ക് വളരെ പതുക്കെ, വളരെ പ്രയാസങ്ങൾ തരണം ചെയ്ത് നീങ്ങിയെത്തി എന്നു പറയുന്നതാവും ശരി. ദാമ്പത്യ ജീവിതം വിജയമായിരുന്നു എന്ന് അവകാശപ്പെടുന്ന ആരെപ്പറ്റിയും ഇതുതന്നെയായിരിക്കും ശരി. പരസ്പരം പ്രേമിച്ച വിവാഹം കഴിക്കുന്നവരുണ്ട്. ഞാൻ പ്രേമിച്ചിട്ടില്ല. പ്രേമകഥകൾ വായിച്ചിട്ടുണ്ട്. പ്രേമാനുഭവങ്ങൾ പറഞ്ഞു കേട്ടിട്ടുണ്ട്. അതിൽ നിന്ന് അറിയാൻ കഴിഞ്ഞിട്ടുള്ളത്, പ്രേമം കൊടികുത്തി വാഴുന്ന കാലഘട്ടത്തിൽ സ്ത്രീയും പുരുഷനും പരസ്പരം തനിത്തങ്കങ്ങളായി കരുതുന്നു എന്നാണ്. തനിത്തങ്കത്തിൽ ഇന്നുവരെ ആരെയും വാർത്തിട്ടില്ലല്ലോ. മനസ്സ് അങ്ങനെ ഒരു മായാബോധം സൃഷ്ടിക്കുകയാണ്. യഥാർത്ഥത്തിൽ ഇരുപേരിലും ചില ഗുണവശങ്ങൾ ഉണ്ടായിരിക്കും, തീർച്ച. പക്ഷേ, അവരെ കൂട്ടിയിണക്കുന്ന അഭിനിവേശം ഓരോരുത്തരിലും ഗുണമല്ലാതെ മറ്റൊന്നും കാണാൻ സമ്മതിക്കുന്നില്ല. 'കാമീ സ്വതാം പശ്യതി' എന്നാണല്ലോ കവി വാക്യം. ഇവിടം വിട്ട് കാമുക ദമ്പതികളായിത്തീരുമ്പോൾ അവരെ ആവരണം ചെയ്തിരുന്ന മൂടുപടം അഴിഞ്ഞ് താഴെ വീഴുകയും സ്വപ്നങ്ങളുടെ ലോകത്തുനിന്ന് കല്ലും ചരലും കൂർത്തമുള്ളും ഉള്ള ഒറ്റയടിപ്പാതയിൽ അവർ എത്തുകയും ചെയ്യുന്നു. യഥാർത്ഥത്തിൽ രണ്ടുപേർ തന്നെ ആകുന്നു അവർ. ഒന്നിച്ച ജീവിക്കാൻ വിധിക്കപ്പെട്ടവർ. വിട്ടുവീഴ്ചയുടെ, അനുരഞ്ജനത്തിൻെറ, പൊറുക്കലിൻെറ, സഹിക്കലിൻെറ പ്രശ്നങ്ങൾകൊണ്ട് നിറഞ്ഞതാണ് ആ ജീവിതം. കുറേക്കാലം തങ്ങൾ വച്ചു പുലർത്തിയിരുന്ന വ്യാമോഹത്തെപ്പറ്റി പരിതപിക്കാൻ തോന്നിപ്പോകും അവർക്ക്. അവർ ഒന്നിച്ച പരിതപിച്ചാൽ വളരെ നന്ന്. ഒരാൾ മാത്രം പരിതപിച്ചാൽ ആപത്ത്, അകൽച്ച, ദ്വേഷം ഇങ്ങനെപോകും. പൂർവ്വ പ്രേമം

ഞങ്ങൾ രണ്ടുപേരും ഏതാണ്ട് ഒരുപോലെ തുല്യമായി പ്രവർത്തിച്ചു എന്നാണ് വിശ്വാസം. എനിക്ക് മനസ്സിനു പ്രയാസമുണ്ടാക്കുന്ന ഒരു കാര്യവും അറിഞ്ഞുകൊണ്ട് ചെയ്യാൻ പാടില്ലെന്ന് എൻെറ കുടുംബിനിക്ക് നിർബ്ബന്ധമുണ്ടായിരുന്നു.

ഇല്ലാതെ വിവാഹജീവിതത്തിൽപ്പെടുന്ന ആളുകൾക്ക്, തങ്ങൾ ഒന്നിച്ച ജീവിക്കാൻ പുറപ്പെടുന്നു എന്ന ഒരു ധാരണയേ ആദ്യം കാണുകയുള്ളു. സ്ത്രീക്കും പുരുഷനും വിവാഹത്തിനു മുമ്പ്, മനസ്സിൽ, താൻ വിവാഹം കഴിക്കാൻ ഇച്ഛരിക്കുന്ന ആളിനെപ്പറ്റി ചില സ്വപ്നങ്ങൾ, സങ്കല്പങ്ങൾ, ആശയങ്ങൾ ഒക്കെ കാണുമെന്ന കാര്യം മറക്കുന്നില്ല. പക്ഷേ, പരസ്പര പ്രേമയുക്തരുടെ സ്വപ്നലോകം പോലെ ആയിരിക്കില്ല അത്. കുറച്ചെങ്കിലും യാഥാർത്ഥ്യബോധം അതിൽ കലർന്നിരിക്കും. എങ്കിലും ബന്ധം തുടങ്ങിക്കഴിയുമ്പോൾ യഥാർത്ഥമായിരുന്നവ അയഥാർത്ഥമായും അയഥാർത്ഥമായിരുന്നവ യഥാർത്ഥമായും ബോദ്ധ്യപ്പെടാതെ തരമില്ല. അപ്പോൾപ്പിന്നെ വിവേകത്തോടെ, ധീരതയോടെ അന്യോന്യം ഉള്ളു മനസ്സിലാക്കാൻ ബുദ്ധിപൂർവ്വം ശ്രമിച്ച് ഓരോരുത്തരുടെയും ദൗർബ്ബല്യം എന്താണെന്നു നിരൂപിച്ചറിഞ്ഞ് അതിനു തക്കവണ്ണം, മുറുക്കവും, ഉരസലും തോന്നുന്നിടത്ത് അതു നീക്കാൻ വേണ്ട എണ്ണയിട്ട് യന്ത്രം കരുതിക്കൂട്ടി നടത്തുകയാണ് വേണ്ടത്. പക്ഷേ, ഇത് പറയുമ്പോലെ അത്ര എളുപ്പമല്ല. പച്ച മനുഷ്യർ തമ്മിലുള്ള ബന്ധമാണ് ഇത്. ചില ദൃഷ്ടാന്തങ്ങളിൽ യാതൊരു വിട്ടുവീഴ്ചയ്ക്കും തയ്യാറല്ലാത്ത മട്ടിൽ തികഞ്ഞ ഏങ്കോണിപ്പോടെ തൻ വഴിക്കു മാത്രം നീങ്ങുന്ന പ്രകൃതമായിരിക്കും കാണുക. 'എന്തോ വരട്ടെ, ഇമ്മിക്കിളവ് ഞാൻ കാണിക്കുകയില്ല' എന്ന ബുദ്ധിശൂന്യത കാട്ടുന്ന ചില ദമ്പതികളുണ്ട്. ബന്ധുക്കൾക്കോ സുഹൃത്തുക്കൾക്കോ ഒന്നും തന്നെ അവരെ ഒപ്പിച്ചു കൊണ്ടുപോകാൻ സാദ്ധ്യമല്ല. ഏറ്റവും കാതലായ, മൗലികമായ, വ്യക്തിത്വം നിലനിറുത്തേണ്ട കാര്യങ്ങളിൽ വിട്ടുവീഴ്ച ചെയ്യുന്നത് ആത്മഹത്യാപരമാണല്ലോ. ദാമ്പത്യ ജീവിതത്തിലെ പരാജയങ്ങൾക്കെല്ലാമടിയിൽ ഈ വക പ്രശ്നങ്ങളാണുള്ളത്. പ്രേമിച്ച വിവാഹം കഴിച്ചവർ കിനാവുകൾ മാഞ്ഞു കഴിഞ്ഞതിനു ശേഷം തങ്ങൾ എങ്ങനെ വിപരീത ധ്രുവങ്ങളിൽ നിൽക്കുന്നു എന്ന നടുങ്ങുന്ന സത്യം, ദൈനംദിന ജീവിതത്തിൽ നിന്നും അനുഭവിച്ചറിഞ്ഞിട്ടും ലോകരെ ബോദ്ധ്യപ്പെടുത്താൻ സ്നേഹത്തിൻെറ ഒരു പുകമറയുമായി നടക്കുന്ന എത്രയോ ഉദാഹരണങ്ങൾ എനിക്ക് ചൂണ്ടിക്കാണിക്കാൻ കഴിയും. പൂർവ്വബന്ധം യാതൊന്നുമില്ലാതെ വിവാഹത്തിലേർപ്പെട്ട്, വിശേഷ ബുദ്ധിയും അന്യോന്യ ധാരണയും കൂട്ടായ താല്പര്യത്തിൽ എപ്പോഴും നട്ടിട്ടുള്ള കണ്ണും കരളുമായി സാമാന്യത്തിലധികം വിജയം പ്രാപിക്കുന്ന ദമ്പതികളെ അനേകം കാണാൻ കഴിഞ്ഞിട്ടുണ്ട്. അപ്പോൾ പ്രശ്നം ദാമ്പത്യം പ്രേമാനന്തരമോ അല്ലയോ എന്നതല്ല. പരസ്പരം അറിഞ്ഞും അറിയിച്ചും കരുതലോടു കൂടിയും സ്നേഹിച്ചു കഴിയാൻ തയ്യാറുണ്ടോ എന്നതാണ്. ആതിനു തയ്യാർ ഉള്ളവർക്ക് അവരെ അഭേദ്യമായി കൂട്ടിയിണക്കുന്ന കനകക്കണ്ണിയായ സന്താനവും കൂടി ആകുമ്പോൾ പിന്നീട് ചരടു പൊട്ടിപ്പോകും എന്നു ഭയപ്പെടേണ്ടതില്ല. എന്നാലും പൊട്ടിയിട്ടുള്ള കേസുകളുണ്ട്.

പാശ്ചാത്യദേശത്താകട്ടെ, കാമുകീകാമുകന്മാർ വിവാഹാൽപൂർവം അടുത്തിടപഴകി നല്ലവണ്ണം പരസ്പരം മാറ്റുരച്ചു നോക്കി, ആകാശത്തു നിന്ന് ഭൂമിയിൽ വന്നു കാലുറപ്പിച്ച്, ചിലപ്പോൾ ഭാവി ജീവിതം എങ്ങനെ രൂപപ്പെടുത്തണം എന്നതിനെ സംബന്ധിച്ചുള്ള ആശയങ്ങളുമായിട്ടാണ് ദാമ്പത്യത്തിൽ പ്രവേശിക്കുന്നത്. അപ്പോൾ നമ്മുടെ ഇടയിലെ കാമുകീകാമുകന്മാരെപ്പോലെ സ്വപ്നങ്ങൾ പൊട്ടിത്തകരേണ്ട ആവശ്യമോ, തങ്ങൾ തമ്മിലുള്ള വിടവുകൾ പെട്ടെന്നു മനസ്സിലാക്കിയതു മൂലം വിഭ്രാന്ത ബുദ്ധികൾ ആകാനോ സംഗതി വരുന്നില്ല.

രുന്നു എന്ന് ശിവരാമപിള്ള വിശ്വസിക്കുന്നു. ഇതാണ് ആ രഹസ്യം.

കുഞ്ഞൻമാമൻെറ മകൻ നീലംപേരൂരിൽ നിന്നും കല്യാണംകഴിച്ചു. ദേവകി ആരും കല്യാണംകഴിക്കാതെ മരിച്ചു.

രാഘവൻ അവസാനിച്ചു. രാഘവനോടു വല്ല തെററും ചെയ്തിട്ടുണ്ടോ? ആ ചോദ്യം എവിടെയോ ഒക്കെ ചെറുനൊമ്പരം ഉണർത്തി. കളിത്തട്ടിനും കുടുകുടുവിനുമൊക്കെ ഉരചേർന്നു 'ആരാരു കേശി' എന്നു ചോദിച്ച് പരസ്പരം കഴുത്തിൽ കൈയുമിട്ടു ചെല്ലുന്നത് നാരായണനുമായി ആയിരുന്നു. വേലുപ്പണിക്കർ ഞാൻതന്നെ കേശിയെന്നു പറയും. അപ്പോൾ ചോദിക്കും, 'പച്ചമാങ്ങ വേണോ പഴുത്തമാങ്ങ വേണോ' എന്ന്. വേലുപ്പണിക്കർക്കു പഴുത്തമാങ്ങ മതി. പഴുത്തമാങ്ങ നാരായണനാണ്. എന്നാലും അങ്ങനെയെങ്കിലും രണ്ടുപേരും ഒരു കക്ഷിയിലാകാൻ രാഘവൻ പണിപററിക്കും. രാഘവനും താനും ഒരു കക്ഷിയായിരുന്നിട്ടേയുള്ളു.

രാഘവൻ ചിറയ്ക്കൽച്ചെന്നു ചാടി നാശം വരുത്തിവച്ചു. കുഞ്ഞൻമാമനുമായി അടുത്തതു തെററായോ? എന്നെങ്കിലുമൊരിക്കൽ രാഘവനോട് എല്ലാ കാര്യങ്ങളും തുറന്നു സംസാരിക്കേണ്ടതായിരുന്നു. അതു തോന്നിയില്ല. എന്താണു തോന്നാതിരുന്നത്?

പക്ഷേ, രാഘവന് യാതൊരു തെററിദ്ധാരണയുമുണ്ടായിരുന്നില്ല. എന്തെങ്കിലും ദോഷംചെയ്തതായ വിചാരവുമുണ്ടായിരുന്നില്ല. തെളിഞ്ഞ മനസ്സോടെ അവൻ മരിച്ചു.

ഏററു പറയേണ്ട ഏതെങ്കിലും തെററുണ്ടോ? ഇല്ല എന്നു പറയാൻ തോന്നുന്നില്ല. 'വല്ല തെററും ചെയ്തിട്ടുണ്ടെങ്കിൽ ക്ഷമിക്ക്' എന്നു പറയണം.

ശിവരാമപിള്ള രാഘവൻപിള്ളയെ മുടിക്കെട്ടിക്കിടത്തിയ സ്ഥലത്തേക്കു വീണ്ടും നടന്നു. കാലുറയ്ക്കുന്നില്ല. വേച്ചുവേച്ചു പോകുന്നു. വടിക്കും താങ്ങാനാവുന്നില്ല.

കൂട്ട നിലവിളി. രാഘവൻപിള്ളയെ തെക്കോട്ടെടുക്കുകയാണ്. ഒരു എറുമ്പിൻകൂട്ടമെന്നപോലെ കുഞ്ഞുങ്ങളും കുട്ടികളുമടക്കം പത്തുനൂറുപേർ രാഘവൻപിള്ളയെ പൊക്കിക്കൊണ്ടു പോകുന്നു. പെട്ടെന്ന് ശിവരാമപിള്ള ഓർത്തു, തന്നെ ഇങ്ങനെ കൊണ്ടുപോകാൻ എത്രപേർ കാണുമെന്ന്. വിരലിലെണ്ണാനുള്ളവരേ കാണുകയുള്ളു. അതെ, വിരലിൽ തന്നെ എണ്ണിനോക്കി. അവർക്കു പൊക്കാൻ കഴിയുമോ?

മുമ്പിൽ കത്തിച്ച ചൂട്ടുമായി പോകുന്നത് രാഘവൻപിള്ളയുടെ മൂത്തമകനാണ്. ഒരു പാവത്താൻ. പാടത്തിൻെറ മൂലയിൽ ഒരുതുണ്ടു പുരയിടത്തിൽ ഒരു ചെററക്കൂരയിൽ താമസിക്കുന്നു. കൂലിവേലയാണ്. ഒന്നും അവനു കൊടുത്തുപോകരുതെന്ന് രാഘവൻപിള്ള വീട്ടിൽ കർശനമായി ചട്ടംകെട്ടിയിട്ടുണ്ടെന്നാണു കേൾവി. ഏതായാലും അവൻെറ കാര്യം കഷ്ടമാണ്. എന്താണോ അവനോടിത്ര വൈരാഗ്യം? ആർക്കുമറിഞ്ഞുകൂടാ. അവനെയും വയററിലിട്ടുകൊണ്ടാണ് അവൻെറ തള്ള രാഘവൻപിള്ളയുടെ കൈയിൽനിന്നും പുടവ വാങ്ങിയത്. അവനെന്തു പിഴച്ചു?

എന്നാലും അവനാണ് ചിതയ്ക്കു തീകൊളുത്താൻ പോകുന്നത്.

ശിവരാമപിള്ള മററുള്ളവരോടൊപ്പം ചിതയുടെ അടുത്തേക്കു നടന്നു. കുടവും കോരികയും എടുക്കുന്നത് രാഘവൻപിള്ളയുടെ അനുജൻ നാരായണപിള്ളയാണ്. അനുജനെന്നുവച്ചാൽ ഒന്നോ രണ്ടോ വയസ്സിനു വ്യത്യാസമേയുള്ളു. ഈ നാരായണപിള്ള അറുകൊലയെപ്പോലെ വെട്ടുകത്തിയുമായി രാഘവൻപിള്ളയെ കൊല്ലാൻ ഓടി നടന്നതാണ്. കുടുംബദ്രോഹിയെ വച്ചുകൊണ്ടിരിക്കാൻ പാടില്ലെന്നായിരുന്നു അയാളുടെ പക്ഷം. കുറെനാളുകളോളം ഏതു നിമിഷവും ആ വാർത്ത കേൾക്കാമെന്നു വീട്ടുകാരും നാട്ടുകാരും വിചാരിച്ചിരുന്നു. പക്ഷേ, രാഘവൻപിള്ള നാരായണപിള്ളയുടെ കണ്ണിൽപ്പെടാതെ നടന്നു. ചിലരൊക്കെ പറയുന്നത് പിന്നീട് അവർതമ്മിൽ നേരിട്ടു കണ്ടിട്ടില്ല എന്നാണ്. എന്തോ!

അയാളാണ് അപ്പോൾ ഇടമുറിക്കുമ്പോഴുള്ള കർമ്മം ചെയ്യാൻ പോകുന്നത്.

വിറകടുക്കുമ്പോൾ കരക്കാർതമ്മിൽ ഒരു ചെറിയ വാദപ്രതിവാദം. വിറകുപോരെന്നും മതിയെന്നും. നെഞ്ചിൻകൂട് നല്ല കട്ടിയാണ്. വിറക് നല്ലപോലെ അടുക്കണം—ഒരുകൂട്ടർ. ഏതായാലും മലപോലെ വിറകടുക്കി.

വീടിനു കിഴക്കുവശത്തുനിന്നിരുന്ന ഒരു വലിയ മാവാണ് വെട്ടിയത്. വിറക് ഇനിയും വേണ്ടുവോളമുണ്ട്. രാഘവൻപിള്ള വച്ചുവളർത്തിയ മാവുതന്നെയായിരുന്നു അത്. പണ്ട് അത് ഒരു വെളിമ്പറമ്പായിരുന്നു. നെല്ല് കൃഷിചെയ്യുന്ന പറമ്പായിരുന്നു. ഒരു കുററിച്ചെടിപോലുമില്ലാത്ത സ്ഥലം. ഇന്നവിടെ കാണുന്നതെല്ലാം രാഘവൻപിള്ള വച്ചുപിടിപ്പിച്ചതാണ്.

നല്ല കാഫലമുള്ള പ്ളാവുണ്ടവിടെ. വേറെയും മാവുകളുണ്ട്. തെങ്ങാണു കൂടുതൽ. ശരിക്കു പൂക്കാത്ത ഒരു മാവായിരുന്നു അത്. നാട്ടിൽ എല്ലാ മാവും പൂക്കുമ്പോഴും മച്ചിയായി ആ മാവു നില്ക്കും. രാഘവൻപിള്ളയുടെ പ്രകൃതത്തിന്, അങ്ങനെയുള്ള മാവ് മുമ്പേ വെട്ടിമാറേറണ്ടതാണ്. ഒരുപക്ഷേ, ഈ ആവശ്യത്തിനുവേണ്ടി വെട്ടാതെ നിർത്തിയിരുന്നതാവാം. ഒരുപ്രായം കഴിയുമ്പോൾ അവസാനം വേണ്ടതു കരുതുക വാസനയാണ്.

പുളിന്തറ തെക്കുവശം രണ്ടുകൊമ്പുകളോടെ കവരിച്ചു നില്ക്കുന്ന മാവ് എന്തിനു മനസ്സിൽ കടന്നുകൂടി? കുറെ പൊക്കത്തിൽ തായ്ത്തടി എത്തിയിട്ട് തെക്കോട്ടും വടക്കോട്ടുമായി രണ്ടു ശിഖരങ്ങൾ. അതു പൂക്കാറുണ്ട്. അകാലത്തിലായിരിക്കും. ഒററ ഉണ്ണി വിരിയാറില്ല. ഇന്നോളം ആ മാവിൽ വിരിഞ്ഞ ഉണ്ണിമാങ്ങയുടെ സ്വാദുപോലും അറിയാൻ കഴിഞ്ഞിട്ടില്ല. വെട്ടിക്കളയണമെന്നു തോന്നിയിട്ടുണ്ടോ? അറിഞ്ഞുകൂടാ. വെറുതെ ആ മാവു വളരുന്നു. പൂപ്പ് ഉതിർന്നുപോകുന്ന ആ മാവ് വച്ചുപിടിപ്പിച്ചതാണ്. നല്ലയിനം മാങ്ങയുടെ അണ്ടി കിളിർപ്പിച്ചു നട്ടതാണ്. അങ്ങനെ അതു വളർന്നു. എന്തിനു വളർന്നു?

വല്ലപ്പോഴുമെല്ലാം പറമ്പിലിറങ്ങി നടക്കുമ്പോൾ ആ മാവിൻചുവട്ടിൽച്ചെന്ന് പെട്ടെന്നു നിന്നുപോകും. എന്നിട്ടതിൻെറ മുകളിലേക്കു നോക്കിപ്പോകും. എന്താണതൊക്കെ; അവിടെനിന്നു പോകുന്നതും മുകളിലേക്കു നോക്കിപ്പോകുന്നതും.

മാവിനെക്കുറിച്ച് ഓർക്കുന്നതുതന്നെ ഒരു ദുഃശകുനമായിത്തോന്നി. എത്ര പെട്ടെന്നാണ് ആ മാവിൻെറ ചുവടു മുറിഞ്ഞററത്! അധികനേരംവേണ്ട ഒരു മാവു മുറിച്ചിടാൻ. ഒരലർച്ചയോടെ അതു താഴെ വീണു. നീളം കൂടിയതും കുറഞ്ഞതുമായി തരാതരത്തിൽ കഷണങ്ങളാക്കുന്നു.

എന്തിനാണത്?

രാഘവൻപിള്ളയുടെ ചിത നടുവുകൊണ്ടു കുത്തിത്താഴ്ത്തി നാരായണപിള്ളയാണ് ഇടമുറിഞ്ഞുള്ള കർമ്മം നടത്തിയത്. തലഭാഗം ശരിക്കും കത്തിയാളുന്നില്ല എന്നും വിറകുപോരാ എന്നു വാദിച്ചവർ കണ്ടു. പുറമേ കത്തിയാളുന്നില്ലെന്നേയുള്ളു; അകത്തു ശരിക്കും കത്തുന്നുണ്ട് എന്ന് ഇതരരും പറഞ്ഞു. ഏതായാലും ഇപ്പോൾ ഒന്നും ചെയ്യാൻ പററുകയില്ല. പിററന്നാകട്ടെ, എന്നു മററു ചിലർ തീർച്ചപ്പെടുത്തി.

പരിക്ഷീണനായാണ് ശിവരാമപിള്ള വീട്ടിലെത്തിയത്. വെള്ളംപോലും കുടിച്ചിട്ടില്ല. ഈ പ്രായത്തിൽ അങ്ങനെ ഉച്ചതിരിയുംവരെ നില്ക്കുക ഒരു സാഹസമാണ്. വീട്ടിൽ കയറിയപ്പോൾ നോക്കിയത് ആ മാവാണ്. അകലങ്ങളിലേക്കു പോയ രണ്ടു ശിഖരങ്ങളുമായി മാവ് ആകാശത്തേക്കു നോക്കി നിശ്ചലമായി നില്ക്കുന്നു. അത് എന്തോ പ്രതീക്ഷിക്കുന്നുണ്ട്.

ആരും കോടാലിയും വാക്കത്തിയുമായി നില്പില്ല. പക്ഷേ, ചിതയ്ക്കുവേണ്ടി വെട്ടിക്കീറിയതായി കണ്ടതാണ് ഒരു വസ്തുത. രാത്രിയിലെ സ്വപ്നമല്ല.

ദുഃശകുനം!

ചാക്കാലയ്ക്കു പോയതാണ്, കുളിച്ചേ അകത്തു കയറാവൂ. ശിവരാമപിള്ള കുറെ വെള്ളംകോരി തലവഴി ഒഴിച്ചു. അപ്പോഴേക്കും കുഞ്ഞുലക്ഷ്മിഅമ്മ ചൂടു പൊടിയരിക്കഞ്ഞി കൊണ്ടുവന്നു. വിശപ്പും ദാഹവും ഇല്ലായ്കകൊണ്ടല്ല, കഞ്ഞി വേണ്ട എന്നു തോന്നി. എന്നാലും ഏതാനും പ്ളാവില കോരിക്കുടിച്ചു. 'വേണ്ട', 'മതി' എന്നു പറഞ്ഞ് ശിവരാമപിള്ള എഴുന്നേററു. കുഞ്ഞുലക്ഷ്മിഅമ്മ നിർബ്ബന്ധിച്ചില്ല. കുറച്ചുനേരം കഴിഞ്ഞ് കഞ്ഞിയോ ചോറോ കഴിച്ചുകൊള്ളും.

ഒരക്ഷരം പറയാതെ ഭാര്യയും ഭർത്താവും പരസ്പരം നോക്കിയിരുന്നു. കൂടക്കൂടെ മാവിൽ കോടാലി വീഴുന്ന ശബ്ദം കേൾക്കുന്നതുപോലെ തോന്നി അങ്ങോട്ടു നോക്കിപ്പോയി. വെറും തോന്നലാണെന്നറിയാമെങ്കിൽത്തന്നെയും അതു കേൾക്കുന്നു.

(തുടരും)

മാന്യത കുറഞ്ഞതാവുന്നതെങ്ങനെ ന്ന ചോദ്യമാണ്.

ഇന്ന്, സ്ത്രീകൾ വീട്ടമ്മമാർ എന്ന സ്ഥാനം ഉപേക്ഷിക്കാൻ വെമ്പുന്നതെന്തേ? മാന്യതയും പവിത്രതയും ''സുഖസൗകര്യങ്ങളും'' ഒക്കെ വാരിക്കോരി സമുദായം അമ്മമാർക്കും ഭാര്യമാർക്കും കൊടുക്കാൻ തയ്യാറായിട്ടും, വിദ്യാഭ്യാസവും തൽഫലമായി ഉരുത്തിരിയുന്ന വിവേചനാശക്തിയുമുള്ള സ്ത്രീകൾ പൊതുവെ, താരതമ്യേന സുഖലോലുപയായ വീട്ടമ്മയുടെ റോൾ കൈവെടിഞ്ഞ് ക്ളാർക്കും ടൈപ്പിസ്ററും ഡോക്ടറും ആവാൻ പുറപ്പെടുന്നതെന്തേ? സാമ്പത്തിക നിലവാരങ്ങളെയും, ജാതിമത രാഷ്ട്ര സംബന്ധികളായ പ്രത്യേകതകളെയും ഭേദിച്ച് ഇവർ ഇത്തരമൊരു പാത തിരഞ്ഞെടുക്കുന്നത് കുറുമ്പുമാത്രംകൊണ്ടാണെന്നു പറയാനുള്ള ഔദ്ധത്യം ഞാൻ കാണിക്കുന്നില്ല. അല്ല, കുറുമ്പുകൊണ്ടാണെങ്കിൽ, ഇന്നത്തെ ഇതേ സ്ഥിതിവിശേഷത്തിൽ പുരുഷൻ വീട്ടമ്മയുടെ പദവി ഏറെറടുക്കാൻ തയ്യാറാകുമോ എന്നും ചോദിക്കേണ്ടതുണ്ട്. പാടിപ്പുകഴ്ത്തുന്നവിധത്തിൽ വീട്ടമ്മമാരുടെ സ്ഥിതികൾ അത്ര സുഖകരമായിരുന്നുവെങ്കിൽ വെറും ജന്മവാസനകൊണ്ടുതന്നെ അവൾ വീട്ടിലിരുന്നേനെ, മുറുമുറുപ്പില്ലാതെ. ആ സ്ഥാനം പിടിച്ചടക്കാൻ വെറും ജന്മവാസനകൊണ്ടുതന്നെ പുരുഷൻ എന്നോ കച്ചകെട്ടി ഇറങ്ങിയേനെ.

കലമ്പലുകൾ ഞാൻ കേൾക്കുന്നു: സ്ത്രീക്കല്ലേ അമ്മയാവാൻ പററൂ? പ്രകൃതിദത്തമായ വാത്സല്യവും വാസനയും അമ്മയ്ക്കല്ലേ കിട്ടൂ? അമ്മയുടെ കൈകളിലല്ലേ കുട്ടികൾ കൂടുതൽ സുരക്ഷിതർ? അതുകൊണ്ടല്ലേ അമ്മ വീട്ടമ്മയായിപ്പോകുന്നത്? അമ്മയുടെയും വീട്ടമ്മയുടെയും ചുമതലകൾ അത്യന്തം അങ്ങോട്ടുമിങ്ങോട്ടും കെട്ടുപിണഞ്ഞു കിടക്കുന്നതുകൊണ്ടാണ് എനിക്ക് അമ്മയെയും വീട്ടമ്മയെയും മാറിമാറി വിലയിരുത്തേണ്ടി വരുന്നത്. മുമ്പേ പറഞ്ഞപോലെ ഒരു ഗർഭപാത്രവും രണ്ടു മുലകളും മാത്രമല്ല അമ്മ. അതൊരാശയമാണ്. നന്മ, കരുണ, സ്ത്രീത്വം എന്നൊക്കെപ്പോലെ. കാരണം, അമ്മയും കുട്ടിയും തമ്മിലുള്ള ബന്ധം അമ്മയുടെ, സമുദായവും ഭർത്താവുമായിട്ടുള്ള ബന്ധത്തെ അനുസരിച്ചാണ്. (ഉദാ: ബലാത്സംഗത്തിൽ നിന്നുണ്ടാകുന്ന കുട്ടി, വിവാഹത്തിനു പുറത്ത് ഉണ്ടാവുന്ന കുട്ടി.) അവളുടെ ശാരീരികവും മാനസികവുമായ നിലയും ആ ബന്ധത്തെ ഏറെ നിയന്ത്രിക്കുന്നു. (രോഗിണിയുടെ അവസ്ഥ; വിവാഹത്തിനുള്ളിലെ അന്തരീക്ഷം.) ഇത്തരം സാഹചര്യാധിഷ്ഠിതമായ കാര്യങ്ങളിൽനിന്നും തികച്ചും വേർപെടുത്തിതനതായ ഒരു അസ്തിത്വം ആ ബന്ധത്തിന് മിക്കപ്പോഴും ഉണ്ടാവാറില്ല എന്നത് പ്രസ്താവ്യമത്രെ.

മാതൃവാസനകൾ, അതാതുകാലത്തെ സമുദായമൂല്യങ്ങളുമായി വളരെയധികം ബന്ധപ്പെട്ടു കിടക്കുന്നു. അവരുടെ മാനസിക പ്രതികരണങ്ങൾ അതാതുകാലങ്ങളിലെ ശരിതെററുകളുമായി അവബോധപരമായും അഭേദ്യമായും ബന്ധപ്പെടുന്നതുകൊണ്ട് ഇതിൻെറ വൈകാരികതലങ്ങൾവിട്ട് ഇതിനെ വസ്തുനിഷ്ഠമായി കാണാൻ ഏറെ ബുദ്ധിമുട്ടുണ്ട്. ഇവിടെ വാസ്തവികതയല്ല, മറിച്ച് പഴകി ജീർണ്ണിച്ച ഒരു മൂല്യബോധമാണു മറികടക്കാനുള്ളത്.



റി ക്ളൈനിങ് മദർ ആൻഡ് ചൈൽഡ് — റോഡെൻെറ ശില്പം

കുട്ടിക്കാലം മുതൽ സ്ത്രീയും പുരുഷനും കേൾക്കുന്നത് സ്ത്രീത്വത്തിൻെറ പാരമ്യം, സാഫല്യം, കുട്ടിയുടെ ജനനത്തിലാണെന്നാണ്. അമ്മയാവൽ ഒരുന്നത പദവി നേടിയെടുക്കലാണെന്നും നാം നിരന്തരം കേൾക്കുന്നു. അമ്മയാകാത്തവൾ അശുഭയാണ്. അമ്മയാകുന്നവൾ സ്ത്രീയും. ഈ മൂല്യബോധം നമ്മുടെ സമുദായത്തിൻെറയും മനസ്സിൻെറയും വേരുകൾവരെ ചെല്ലുന്നു. അത്, യാഥാർത്ഥ്യങ്ങളുടെ ഉരകല്ലിലുരച്ച് ഒന്നു മാററുനോക്കാൻ, സാധാരണക്കാരൻ തയ്യാറായെന്നു വരില്ല. ശരാശരിക്കാരൻെറ ഈ മനോഭാവം പക്ഷേ, സ്ത്രീയുടെ സ്വാതന്ത്ര്യവാഞ്ഛയോടു മാത്രമുള്ളതല്ല, മറിച്ച്, മതം, ജാതി, ഈശ്വരൻ, രാഷ്ട്രീയം തുടങ്ങിയ മററു പല ആശയങ്ങളോടും അവൻെറ മനോഭാവം ഇതുതന്നെയാണ്. അതുകൊണ്ടാണ് വെളുത്തതൊലിക്കാരൻ കറുത്തവനെയും ബ്രാഹ്മണൻ ശൂദ്രനെയും വെറുത്തത്. പഠിച്ചതു പാടി, നടന്നുതേഞ്ഞ വഴിയിലൂടെ ചോദ്യങ്ങളില്ലാതെ നടക്കുന്നവനാണ് എന്നും ശരാശരിക്കാരൻ. അതിനാലാണ്, അവരുടെ മേധാശക്തിക്കു മുകളിൽ ഒന്നു ആഞ്ഞുവരയാൻ കാലാകാലങ്ങളിൽ അപൂർവ്വപ്രതിഭകൾ ആവശ്യമായി വരുന്നത്. അതിനാൽത്തന്നെയാണ് അവനെ പച്ചയും ചുവപ്പും കൊടികാട്ടി സ്ഥാപിതതാല്പര്യക്കാർ ശ്രുതികളിൽ തളയ്ക്കുന്നതും.

സ്ത്രീ, പക്ഷേ, അവളുടെ ശരീരം മാത്രമല്ല. സന്താനത്തിലൂടെ സഫലമാവുന്നത് സ്ത്രീ ശരീരത്തിൻെറ പ്രവർത്തനമാണ്, ധർമ്മമാണ്. ഈ അർത്ഥത്തിൽ എന്താണ് പുരുഷജന്മത്തിൻെറ സാഫല്യം? കുട്ടികളെ ഉല്പാദിപ്പിക്കാത്ത, ഉല്പാദിപ്പിക്കാനാവാത്ത ഒരു പുരുഷൻെറ ജന്മം സഫലമാവുകയില്ലേ? ഉവ്വെന്ന് എല്ലാവരും ആർത്തുവിളിക്കും. കാരണം, ജനവർദ്ധനവ് ഓരോരോ പുരുഷൻെറ ഉല്പാദനശേഷിയെക്കാൾ ഓരോരോ സ്ത്രീയുടെയും ഉല്പാദനശേഷിയെ ആശ്രയിച്ചിരിക്കുന്നു.

വീണ്ടും പറയട്ടെ, സന്താനലബ്ധിയിലൂടെ പൂർത്തീകരിക്കപ്പെടുന്നത് സ്ത്രീശരീരത്തിൻെറ പ്രവർത്തനസാദ്ധ്യതയാണ്, അവളുടെ വ്യക്തിത്വമല്ല. ഇന്ന്, പ്രകൃതിദത്തമായ മൃഗവാസനകൾ നിലനിന്നിരുന്ന കാലത്തെ നിയമങ്ങൾ നമുക്കംഗീകരിക്കുക വയ്യ. കാരണം, മനുഷ്യസമുദായം പ്രകൃതിയുടെ നിയമങ്ങൾക്കനുകൂലമായല്ല, അതിനുമുകളിൽ അവനുണ്ടാക്കിയ നിയമങ്ങൾക്കനുസരിച്ചാണ് പ്രവർത്തിക്കുന്നത്. ലൈംഗികചോദന ഒരു പ്രകൃതിവാസനയും മനുഷ്യൻെറ ഇന്നത്തെ ആവശ്യങ്ങൾക്കു പുറത്തുമായിരുന്ന ഒരു കാലഘട്ടത്തിൽ ഗർഭം സ്ത്രീക്ക് സ്വയം തിരഞ്ഞെടുക്കാവുന്നതായിരുന്നു. ഇന്ന് മാതൃത്വം, വിവാഹത്തിനകത്തും പുറത്തും അവളുടെമേൽ അടിച്ചേല്പിക്കപ്പെടുന്നു. നല്ലതോ ചീത്തയോ എന്നതു പോകട്ടെ, മനുഷ്യന് (സ്ത്രീക്കും പുരുഷനും) വംശവർദ്ധനവിനപ്പുറം ഒരു പ്രസക്തിയുണ്ടെന്ന് ഇന്നു നാം വിശ്വസിക്കുന്നു. ആ പ്രസക്തിയുടെ വെളിച്ചത്തിലാണ് നമുക്ക് അളവുകോലുകൾ മാറേറണ്ടത്. സ്ത്രീകൾ ബ്ളൗസ് ധരിക്കുന്നത്, ആൺകുട്ടികൾ കുടുമ വളർത്താത്തതൊക്കെ ധിക്കാരത്തിൻെറ ലക്ഷണങ്ങളായിരുന്നു. എന്നിട്ട് സ്ത്രീകൾ ബ്ളൗസ് ധരിച്ചപ്പോഴും പുരുഷന്മാർ മുടിവെട്ടിയപ്പോഴും നമ്മുടെ സമുദായം തകർന്നുവീണില്ല. ആ മൂല്യങ്ങൾക്ക് അതാതുകാലത്തെ സദാചാരബോധവുമായല്ലാതെ, മൂർത്തമായ സദാചാരവുമായി ബന്ധമില്ലാത്തതായിരുന്നു കാരണം. ഇന്നത്തെ സ്ത്രീസ്വാതന്ത്ര്യത്തോടും അമ്മ, വീട്ടമ്മ തുടങ്ങിയ ആശയങ്ങളോടും സമീപനം വ്യത്യസ്തമല്ലതന്നെ. അതാണ് അത്തരം മൂല്യങ്ങളെ ചോദ്യംചെയ്യേണ്ടത് ഒരാവശ്യമാവുന്നത്.

(തുടരും)



എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

പ്രശസ്തമായ ശുചീന്ദ്രത്തുനിന്നു **കിഴക്കോട്ടു കുറെ നാഴിക പോയാൽ** ചെമ്പുലിംഗം എന്ന തസ്കരവീരൻെറ വിഹാരരംഗമായിരുന്ന ശൂരാങ്കുടി എന്ന സ്ഥലത്തെത്തും. അവിടെനിന്നു പത്തു നാഴിക അകലെയുള്ള ഒരു ഗ്രാമത്തിൽ ഞാൻ കുറെക്കാലം താമസിച്ചിരുന്നു. ഞാൻ താമസിച്ച വീട്ടിൽത്തന്നെ പണ്ട് ചെമ്പുലിംഗം കൊള്ള നടത്തിയിട്ടുണ്ടെന്ന് ആ സ്ഥലത്തുള്ള ചിലർ എന്നോടു പറഞ്ഞു. റോഡിനെയും വീട്ടുപറമ്പിനെയും വേർതിരിക്കുന്ന പൊളിഞ്ഞ വേലിയുടെ അരികിൽ ഞാൻ കാലത്തു ചെന്നുനില്ക്കുമായിരുന്നു. പാതയിലൂടെ ചക്കടാവണ്ടികൾ കടകട ശബ്ദത്തോടെ പോകും. അക്കാനിയെന്ന മധുരക്കള്ളു മോന്തിക്കൊണ്ട് ദൃഢശരീരമുള്ള പുരുഷന്മാർ ഭൂമി കുലുക്കിക്കൊണ്ടു ആ വഴി നടക്കുന്നുണ്ടാവും. വിരളമായി സ്ത്രീകളും. ചേല വാരിച്ചുററി കഴുത്തിലും കാതിലും അഞ്ചു കിലോ വീതം സ്വർണ്ണാഭരണങ്ങൾ തൂക്കി വൈരൂപ്യത്തിന് ആസ്പദങ്ങളായി അവർ അലസഗമനം ചെയ്യുന്നതു കണ്ടാൽ നമ്മുടെ നാട്ടിലെ സുന്ദരികളെ ഓർമ്മിച്ചുപോകും. ഇത്തരം ദൃശ്യങ്ങൾ കണ്ടുമടുത്ത് അങ്ങകലെ കണ്ണോടിച്ചാൽ മരുത്വാമല മൂകമായി നില്ക്കുന്നതു കാണാം. ഈ മല കണ്ടുകണ്ട് അവിടെ പോകണമെന്നു ഞാൻ തീരുമാനിച്ചു. ഒരു ദിവസം കാലത്ത് എക്സൈസ് ഡിപ്പാർട്ട്മെൻറിലെ ചില ഗാർഡുകളോടൊരുമിച്ച് അങ്ങോട്ടേക്കു നടന്നു. ഏതോ രാജാവുകെട്ടിയ കോട്ട ഇടിഞ്ഞു പൊളിഞ്ഞു കിടക്കുന്നുണ്ട്. ചരിത്ര സംഭവപരമ്പരകളിൽ ആ കോട്ടയുടെ മണ്ണു വീണിരിക്കുന്നു. അതിൻെറ പുറത്തു ചവിട്ടിക്കൊണ്ട് 'ഉട' എന്നൊരുതരം മുള്ളുകൾ കാലിൽ കൊള്ളാതെ സൂക്ഷിച്ചു നടന്നു ഞങ്ങൾ മരുത്വാമലയിലെത്തി. വീട്ടുമുററത്തു നിന്നു നോക്കുമ്പോൾ ആ നീലമായി കാണപ്പെട്ട മല പാറക്കെട്ടുകളുടെ കറുത്ത നിറമാണ് പ്രദാനം ചെയ്തത്. ക്ഷേത്രഗണിതത്തിലെ ത്രികോണത്തിൻെറയും ചതുരത്തിൻെറയും മട്ടിലുള്ള പാറകൾ. നേരിയ മൂടൽമഞ്ഞു അപ്പോഴുമുണ്ട്. അവിടെ നിന്നപ്പോൾ ഞങ്ങൾ താണ്ടിയ ദൂരത്തെക്കുറിച്ച് ഒരു ഓർമ്മയുമുണ്ടായില്ല. മരുത്വാമലയുടെ മാന്ത്രികശക്തിയിൽ ആമജ്ജനം ചെയ്തപ്പോൾ അനുഭൂതി വിശേഷം. ആ അനുഭൂതി വിശേഷത്തിനുവേണ്ടി പിന്നീടും പല തവണ ഞാൻ അവിടെ പോയിട്ടുണ്ട്. പക്ഷേ, ഓരോ തവണ പോകുമ്പോഴും ഓരോ അനുഭൂതിയാണ്. മുൻപു മുൻപുള്ള അനുഭൂതികളുടെ ആവർത്തനമില്ല. ഫ്രഞ്ചെഴുത്തുകാരനായ പ്രൂസ്ത്, അങ്ങ് എത്ര അകലെയാണ്! അങ്ങയുടെ In Search of Lost Time എന്ന നോവൽ എത്ര അകലെയാണ്! പക്ഷേ, അതിൽ മുങ്ങുമ്പോൾ കേരളവും ഫ്രാൻസും തമ്മിൽ ദൂരമൊട്ടുമില്ലെന്നാണല്ലോ എനിക്കു തോന്നുന്നത്. ഞാൻ വീണ്ടും വീണ്ടും അതിൽ ആമജ്ജനം ചെയ്യുമ്പോൾ പല അനുഭൂതികളാണല്ലോ എനിക്കുണ്ടാവുന്നത്! എൻെറ നാട്ടിലെ ഒരു കലാസൃഷ്ടിയിൽനിന്നും ഈ അനുഭവം എനിക്കുണ്ടാകുന്നില്ലല്ലോ. മലയാള നോവൽ സാഹിത്യത്തിന് പടിഞ്ഞാറൻ നോവൽ സാഹിത്യത്തിൻെറ മുൻപിൽ ഒരു അപകൃഷ്ടതയുമില്ലെന്നു എന്നോടു പറഞ്ഞ മഹായശസ്കനായ ഒരു മലയാള സാഹിത്യകാരൻ എൻെറ ഈ പരിദേവനത്തെക്കുറിച്ച് എന്തു പറയുമോ എന്തോ. ഒരു സംഭവം എൻെറ ഓർമ്മയിലെത്തുന്നു. ബസ്സ് ആലപ്പുഴെ വന്നു നിന്നു. എറണാകുളത്തുനിന്ന് വന്ന ആ ബസ്സിൽ വരുമെന്നു കരുതിയ ഇഷ്ടപ്പെട്ടവളെ കൂട്ടിക്കൊണ്ടു പോകാനായി ആ ചെറുപ്പക്കാരൻ ബസ്സിനടുത്തേക്ക് ഓടിവന്നു. അയാൾ കഴുത്തു നീട്ടി ഓരോ സ്ത്രീയുടെ മുഖവും നോക്കുന്നു. തനിക്കു കാണേണ്ട ആൾ ഇല്ലെന്നു മനസ്സിലാക്കി അയാൾ വിളറാൻ തുടങ്ങി. എന്നിട്ടും അന്വേഷണം അവസാനിച്ചില്ല. കാപ്പി കുടിക്കാൻ യാത്രക്കാരൊക്കെ ഇറങ്ങിപ്പോയിട്ടും അയാൾ ബസ്സിനകത്തു നോക്കിക്കൊണ്ടുനിന്നു. ആ യുവാവിൻെറ ദുഃഖം മനസ്സിലാക്കി ഞാൻ അയാളോടു ചോദിച്ചു: ''ആരെയാണ് അന്വേഷിക്കുന്നത്?'' അയാൾ മറുപടി നല്കി, ചോദ്യത്തിൻെറ രൂപത്തിൽ. ''തോപ്പുംപടിയിൽ നിന്ന് ഒരു ചെറുപ്പക്കാരി ഈ ബസ്സിൽ കയറിയില്ലേ?'' ഞാൻ പറഞ്ഞു: ''തോപ്പുംപടിയിൽ ബസ്സ് നിറുത്തിയതേയില്ലല്ലോ.'' അയാൾ അനങ്ങിയില്ല. യാത്രക്കാർ ബസ്സിൽ കയറി. ഡ്രൈവർ ബസ്സ് 'സ്ററാർട്ട്' ചെയ്തു. അതുമെല്ലെ നീങ്ങി. വേഗം കൂടി. തിരുവനന്തപുരത്തേക്കുള്ള റോഡ് തിരിയുന്ന സ്ഥലത്തെത്തിയപ്പോൾ ഞാൻ തിരിഞ്ഞുനോക്കി. ആ യുവാവ് അനങ്ങാതെ നിന്നിടത്തുതന്നെ നില്ക്കുന്നു. ബസ്സ് തിരുവനന്തപുരത്ത് എത്തിയാലും അയാൾ അവിടെത്തന്നെ അങ്ങനെ നില്ക്കുമായിരിക്കും. പ്രേമഭാജനത്തെ ബസ്സിൽ അന്വേഷിക്കുന്ന കാമുകനാണ് ഞാൻ. നവീനങ്ങളായ എത്രയെത്ര കൃതികൾ ഞാൻ നോക്കുന്നു. ഒന്നിലും അവളില്ലല്ലോ.

**സ്പഷ്ടതയോടെ എന്തും പറഞ്ഞിരുന്ന കാലം ഇനി വരില്ല; ജീവിതം സങ്കീർണ്ണമായിപ്പോയതുകൊണ്ട് കവിത സങ്കീർണ്ണമായേ ആവിർഭവിക്കൂ എന്നെല്ലാം പറയുന്നതിൽ ബുദ്ധിയുടെ സ്ഫുരണമുണ്ടെങ്കിലും സത്യത്തിൻെറ തിളക്കമില്ല. കാരണം മഹാന്മാർ ലളിതമായും സ്പഷ്ടമായും മാത്രമേ എന്തും പറഞ്ഞിട്ടുള്ളു എന്നതാണ്. മഹനീയ സത്യങ്ങൾ എപ്പോഴും സ്പഷ്ടമാണ്, അനലംകൃതമാണ്.**

## ഇടികല്ലും കുഴവിയും

ഇനി ആ യുവാവ് താൻ അന്വേഷിച്ച യുവതിയെ കണ്ടിരുന്നെങ്കിലോ? അവളുടെ സാന്നിദ്ധ്യം ഉടനെ അയാൾ അറിയുമായിരുന്നു. അവൾ എപ്പോൾ ബസ്സിൽ കയറി? തോപ്പുംപടിയിൽ നിന്നുതന്നെയാണോ അങ്ങനെ ചെയ്തത്? എത്രനേരം കൊണ്ടാണ് ആലപ്പുഴെ എത്തിയത്? എന്ന ചോദ്യങ്ങൾ അയാൾ ചോദിക്കുമായിരുന്നില്ല. ഏകാന്തതയുള്ള ഒരു സ്ഥലത്തു ചെന്നിരുന്ന്

...ളുടെ സാന്നിദ്ധ്യം അയാൾ കൂടുതല ...ുമായിരുന്നു. നിശ്ശബ്ദനായി അവളെ ...തന്നെ നോക്കിക്കൊണ്ടിരിക്കുമായിരുന്നു. മരുത്വാമലയിൽ കയറിനിന്ന ഞാൻ അതിന്റെ സാന്നിദ്ധ്യം മാത്രം അറിഞ്ഞതുപോലെ.

തിരുവോണ ദിനം. സായാഹ്നത്തിൽ ചെറിയ മഴ. സ്റ്റാറ്റ്യൂ ജങ്ഷനിലേക്കു ചെന്നപ്പോൾ മനോഹരങ്ങളായ കടലാസ്സു പൂവുകൾ വാഴത്തടയിലോ മറ്റോ കുത്തിവച്ചു കൊണ്ടു ഒരാൾ കടത്തിണ്ണയിൽ കയറിനില്ക്കുന്നു. ആ ചാററൽമഴയേററാൽ അയാളുടെ പൂക്കളാകെ നനഞ്ഞു നഷ്ടമായിപ്പോകും. ദർശനത്തിൽത്തന്നെ ഞാൻ അവയുടെ സാന്നിദ്ധ്യമറിഞ്ഞു. അവ നിർമ്മിച്ച ആൾ നേരത്തേ കടയിൽ പോയിരിക്കും. വർണ്ണക്കടലാസ്സുകൾ വാങ്ങിച്ചിരിക്കും. ഈർക്കിലുകൾ ശരിപ്പെടുത്തിയിരിക്കും. വേണ്ടപോലെ കടലാസ്സുമുറിച്ചെടുത്തു പശ തേച്ച് ഒട്ടിച്ചിരിക്കും. എന്തൊരു അക്ഷീണ പ്രയത്നമാണ് ഓരോ പൂവിന്റെയും പിറകിലുള്ളത്. പക്ഷേ, ഞാനവയെക്കുറിച്ച് ഒന്നും ഓർമ്മിക്കുന്നില്ല. കാരണം പൂക്കൾ എന്റെ ആത്മാവിന്റെ ഒരു ഭാഗമായിത്തീർന്നുപോയി എന്നതാണ്. ഇതുപോലെ എന്റെ ആത്മാവിന്റെ അംശമായിത്തീരുന്നില്ല കെ. സുധാകരന്റെ "ഇടവേളകൾ" എന്ന ചെറുകഥ (ദീപിക ആഴ്ചപ്പതിപ്പ്). വിവാഹിതയായ ഒരാഫീസ് ജോലിക്കാരിയും വിവാഹിതനായ മറെറാരാഫീസ് ജോലിക്കാരനും നേരത്തേകൂട്ടി തീരുമാനിച്ചതനുസരിച്ചു തമ്മിൽ കാണുന്നു. അവളുടെ ഭർത്താവ് മദ്യപൻ. അതു കണ്ടാവണം മകനും കുടി തുടങ്ങുന്നു. അയാളുടെ മകൾ പ്രേമലേഖനവും കൊണ്ടു വീട്ടിലെത്തുന്നു. പിരിമുറുക്കത്തിനു ഹേതുക്കളായ ഈ സംഭവങ്ങൾ പരസ്പരം അറിയിച്ചിട്ട് അവർ തിരിച്ചു വീട്ടിലേക്കു പോകുന്നു. ഇമ്മാതിരി കഥകൾ വിജയം പ്രാപിക്കണമെങ്കിൽ ഈ പ്രക്ഷുബ്ധത അല്ലെങ്കിൽ മുറുക്കം കഥയിലാകെ ഉണ്ടാകണം. തുടക്കത്തിൽത്തന്നെ അത് ആവിഷ്കരിക്കണം. പിന്നീട് ഓരോ വാക്യത്തിലും അതുണ്ടാകണം. ഒക്ടോവ്യാപാസ്സിന്റെ The Blue Bouquet എന്ന കൊച്ചുകഥയിൽ ഒരുത്തന്റെ കണ്ണുകൾ വേറൊരുത്തൻ ചൂഴന്നെടുക്കാൻ പോകുന്നതിന്റെ വർണ്ണനമാണുള്ളത്. കഥയുടെ ആരംഭം നോക്കുക: I woke covered with sweat. Hot steam rose from the newly sprayed, red-brick pavement. ഈ പിരിമുറുക്കം ഒന്നിനൊന്നു കൂട്ടിക്കൊണ്ടുവന്ന് 'Don't be afraid, mister, I won't kill you. I'm only going to take your eyes' എന്ന് അയാളെക്കൊണ്ടു പ്രസ്താവിപ്പിക്കുമ്പോൾ വായനക്കാരായ നമ്മൾ ഞെട്ടുന്നു. ഈ വൈദഗ്ദ്ധ്യമൊന്നുമില്ല സുധാകരന്. അദ്ദേഹം വാക്യങ്ങളെടുത്ത് ഇടികല്ലിൽവച്ചു കൊച്ചുകുഴവികൊണ്ട് ഇടിക്കുന്നു. ചതഞ്ഞ അവയെ എടുത്ത് വാരികയുടെ കടലാസ്സിൽ വയ്ക്കുന്നു. തീസിസും ആൻറിതീസിസും തമ്മിലുടക്കി സിന്തസിസ് ഉണ്ടാകുന്ന പ്രക്രിയതന്നെ സാഹിത്യത്തിലും സംഭവിക്കണം. ആ 'ഡയലക്ടിക്കൽ റിലേഷൻഷിപ്പ്' എവിടെയില്ലയോ അവിടെ കലയില്ല. സുധാകരന്റെ ഈ കഥ പരാജയമാണ്.

## ചോദ്യം, ഉത്തരം

"ന്യൂസ് വായനക്കാർ?"

"**ദൂരദർശനിലെ ഇംഗ്ലീഷ് ന്യൂസ് വായന**ക്കാരിൽ ഭേദപ്പെട്ടവർ റിനി സൈമൺ, ഗീതാഞ്ജലി അയ്യർ, പങ്കജ്മോഹൻ ഇവരാണ്. ഒരു കാലത്ത് ഭേദപ്പെട്ടമട്ടിൽ വായിച്ചിരുന്നവരാണ് നീതീ രവീന്ദ്രനും കോമൾ സിങ്ങും ശരൺദാസും (പേരു ഇതുതന്നെയോ എന്തോ) തേജേശ്വർ സിങ്ങും. ഇപ്പോൾ അവരുടെ പാരായണം വ്യക്തമല്ല. ഇവരുടെ കൂട്ടത്തിൽ ചേരും മീനു. 'എ റിപോർട്ട്' എന്നു പറഞ്ഞിട്ട് മുപ്പത്തിരണ്ടു പല്ലുകളും കാണിച്ചു കൊണ്ടുള്ള അവരുടെ ചിരിയും വാർത്ത വായിക്കുന്നതിലെ തിടുക്കവും അവ്യക്തതയും **അസഹനീയമായിട്ടുണ്ട്**."

ഒട്ടും സഹിക്കാനാവുന്നില്ല ബേഡിയുടെ വായന. കീഴ്ച്ചുണ്ട് മേൽച്ചുണ്ടിലേക്ക് പൊക്കി ആവിയന്ത്രത്തിൽനിന്നു പുക വരുന്നതുപോലെയാണ് അദ്ദേഹം ചിലതൊക്കെ ബഹിർഗ്ഗമിപ്പിക്കുന്നത്.

"കുടപ്പനക്കുന്നിലെ ന്യൂസ് വായനക്കാരോ?"

"ചോദ്യം കേട്ടില്ല. കാതൊന്നു ഇ.എൻ.ടി. ഡോക്ടറെ കാണിച്ചിട്ടു വരട്ടെ."

"നിങ്ങളെ ഒരു പരിപാടിക്കും അവർ വിളിക്കാത്തതു കൊണ്ടല്ലേ ഈ പാരുഷ്യം?"

"ചോദ്യം കേട്ടു. അവർ എന്നെ പലപ്പോഴും ക്ഷണിച്ചിട്ടുണ്ട്. അടുത്ത കാലത്തും ഒരുദ്യോഗസ്ഥൻ എന്നെ ഇൻറർവ്യൂവിനായി ക്ഷണിക്കുകയുണ്ടായി. ഞാൻ അതിനൊന്നും പോകുകയില്ല. ഒന്നാമതായി എനിക്ക് പ്രാധാന്യമില്ല. രണ്ടാമത്: എന്റെ ഉണക്കമുഖം കൂടി ടെലിവിഷനിൽ കാണിക്കുന്നതെന്തിന്? പേഴ്സനലായി ദൂരദർശൻ കേന്ദ്രത്തിലുള്ള ഉദ്യോഗസ്ഥന്മാരോടു എനിക്ക് നല്ല ബന്ധമാണ്. ഡയറക്ടർ കെ. കുഞ്ഞികൃഷ്ണൻ മാന്യരിൽ മാന്യനാണ്. സാഹിത്യാദികലകളിൽ തൽപരനായ അദ്ദേഹം സൗജന്യ മാധുര്യത്തോടുകൂടി മാത്രമേ എന്നോടു പെരുമാറിയിട്ടുള്ളു. അതുകൊണ്ട് ടെലിവിഷൻ സെററ് ആഹ്ളാദദായകമായ യന്ത്രമാണെന്നു പറയാൻ പറ്റുമോ? Instrument of torture എന്ന പേരാണ് അതിനു യോജിക്കുക."

"ഈ ലോകത്തെ സഹിക്കാനാവാത്ത കാഴ്ചകളിൽ ഒന്ന്?"

"പൂർണ്ണഗർഭിണി ഓഫീസിലേക്ക് ഇഴഞ്ഞു നീങ്ങുന്നത്. ഗർഭമുള്ള ചില ഉദ്യോഗസ്ഥന്മാർ ഓഫീസിലേക്കു കയറുന്നതും ദുസ്സഹമായ കാഴ്ചയാണ്. പിന്നെ ഒരാശ്വാസമുണ്ട്. ഉദ്യോഗസ്ഥകൾ പ്രസവിക്കും. അപ്പോൾ അവരുടെ വയറു ചുരുങ്ങും. ഉദ്യോഗസ്ഥന്മാർ പ്രസവിക്കില്ല. എന്നും പത്തുമാസമായിരിക്കും അവർക്ക്."

"നിങ്ങൾക്കു അഭിമതനായ ഒരു ജർമ്മൻ കവി?"

"പോൾ സെലാൻ. റൊമേനിയയിൽ ജനിച്ച ഈ ജർമ്മൻ കവി അമ്പതാമത്തെ വയസ്സിൽ മരിച്ചുപോയി. മററുള്ള നവീനന്മാരോടു തട്ടിച്ചുനോക്കുമ്പോൾ അദ്ദേഹം ധ്രുവനക്ഷത്രമായിരുന്നുവെന്നു വ്യക്തമാകും."

"മീലാൻ കുന്ദേരയെക്കുറിച്ച് എന്തു പറയുന്നു?"

"'രസംപിടിച്ചു' വായിക്കാവുന്ന നോവലുകളാണ് അദ്ദേഹത്തിന്റേത്. സ്വന്തമായ ദർശനവും ഉൾക്കാഴ്ചയുമുണ്ട്. അദ്ദേഹത്തിന്റെ ഒരു നോവൽ വായിക്കുമ്പോൾ എന്തെന്നില്ലാത്ത ബഹുമാനം തോന്നും. തുടർന്നുള്ള കൃതികൾ വായിച്ചാൽ ആവർത്തനമാണ് അവയെന്നു മനസ്സിലാക്കാം. ഫ്രാങ്സ്വാ മോറിയാക്കിന്റെ നോവലുകൾ ആവർത്തനങ്ങളുടെ ആവർത്തനങ്ങളാണ്. എങ്കിലും കുന്ദേരയുടെ ആവർത്തനം ജനിപ്പിക്കുന്ന വൈരസ്യം മോറിയാക്കിന്റെ നോവലുകൾ ഉളവാക്കുകയില്ല."

"കൃത്രിമ സാഹിത്യം?"

"ലോറൻസ് ഡ്യൂറലിന്റെ നോവലുകൾ."

## ഭ്രാന്ത്

തികച്ചും വിലക്ഷണതയാർന്ന കഥയാണ് കെ.കെ. സുധാകരന്റെ "ആനവാൽ മോതിരം" (മാതൃഭൂമി ആഴ്ചപ്പതിപ്പ്). രണ്ടു ഗുമസ്തന്മാർ ഒരുമിച്ചു താമസിക്കുന്നു. അവരിൽ ഒരാൾക്ക്—ശ്രീകുമാരന്—മാനസിക ഭ്രംശമുണ്ടാകുന്നു. ആദ്യം പേടിസ്വപ്നം. പിന്നീട് ബസ്സിൽ കയറാൻ പേടി. റോഡിൽ തന്നെ നടക്കാൻ ഭയം. ഏഴിലംപാല പൂക്കുമ്പോൾ അതിൽ യക്ഷിയുടെ വാസമുണ്ടെന്ന പേടി. ഇങ്ങനെ പലതും. ഒടുവിൽ ശ്രീകുമാരൻ വീട്ടിൽ പോകുന്നു. ഒരു മന്ത്രവാദം നടത്തി തിരിച്ചെത്തുന്നു. അതോടെ രോഗം മാറുന്നു. ആന ചവിട്ടിക്കൊന്ന ഒരു മുത്തച്ഛനാണത്രേ അവന്റെ ഉള്ളിൽ പ്രവേശിച്ചിരുന്നത്. ഒരുദിവസം ശ്രീകുമാരന്റെ കൂട്ടുകാരൻ ഉത്സവം കാണാൻ പോയിട്ട് തിരിച്ചെത്തിയപ്പോൾ ശ്രീകുമാരനെ ആന ചവിട്ടിക്കൊന്നിട്ടിരിക്കുന്നതു കാണുന്നു. അവന്റെ തലയാണ് ആന ചവിട്ടിയുടച്ചു കളഞ്ഞത്.

വിചിത്രങ്ങളായ ലോകങ്ങൾ സൃഷ്ടിക്കാൻ ഏതെഴുത്തുകാരനും അധികാരമുണ്ട്. പക്ഷേ, അത് കലയുടെ ലോകമായിരിക്കണമെന്നേയുള്ളു. സഹജാവബോധം കൊണ്ട് മഹാ



മീലാൻ കുന്ദേര

ന്മാരായ കലാകാരന്മാർ അങ്ങനെയുള്ള ലോകങ്ങൾ സൃഷ്ടിച്ചിട്ടുണ്ട്. ഗാർഷിൻെറ 'ചുവന്ന പൂവ്' (ഭ്രാന്തിലേക്കു ചെല്ലുന്ന ഒരുത്തൻ തിന്മയുടെ പ്രതീകമായ ചുവന്ന പൂവ് കൈയിലമർത്തിപ്പിടിച്ചുകൊണ്ടു മരിക്കുന്നത്), സാക്കിയുടെ The Open Window (വേട്ടയ്ക്കുപോയ മൂന്നുപേർ മൂന്നുകൊല്ലം കഴിഞ്ഞ് തുറന്നു കിടന്ന ജന്നലിൽക്കൂടി അകത്തേക്കു കടന്നുവരുന്ന കഥ—ഒരു മാസ്ററർപീസാണിത്), ഡബ്ൾയു. ഡബ്ൾയു. ജേക്കബ്സിൻെറ The Monkey's Paw ഇവയൊക്കെ ഉദാഹരണങ്ങൾ. എല്ലാം അവിശ്വസനീയങ്ങളായ സംഭവങ്ങൾ വർണ്ണിക്കുന്നു. പക്ഷേ, ഓരോന്നും കലയെസ്സംബന്ധിച്ച ദൃഢപ്രത്യയം ഉളവാക്കുന്നു. കലയുടെ നിയമങ്ങൾ ലംഘിക്കാതെ മനഃശാസ്ത്രത്തിൻെറ നിയമങ്ങൾ കഥയിൽ ഉൾക്കൊള്ളിച്ചതുകൊണ്ടാണ് ഇക്കഥകൾക്കു വിജയം സിദ്ധിച്ചത്. അതിനുള്ള സാരസ്വതരഹസ്യം നമ്മുടെ കഥാകാരന് അറിഞ്ഞുകൂടാ. അതുകൊണ്ട് ഭ്രാന്തിനെക്കുറിച്ചുള്ള കഥ ഭ്രാന്തായിത്തന്നെ മാറിയിരിക്കുന്നു.

## ബ്രോഡ്സ്കിയുടെ പുതിയ പുസ്തകം

1987-ലെ സാഹിത്യത്തിനുള്ള നോബൽ സമ്മാനം നേടിയ കവി യോസിഫ് ബ്രോഡ്സ്കിയുടെ രണ്ടാമത്തെ കാവ്യസമാഹാര ഗ്രന്ഥം—A Part of Speech—ഓക്സ്ഫോഡ് യൂണിവേഴ്സിററി പ്രസ്സ് പ്രസാധനം ചെയ്തിരിക്കുന്നു. ബ്രോഡ്സ്കി റഷ്യൻ ഭാഷയിലെഴുതിയ കാവ്യങ്ങളുടെ തർജ്ജമകൾ, അദ്ദേഹം ഇംഗ്ലീഷിൽത്തന്നെ എഴുതിയ കാവ്യങ്ങൾ ഇവയെല്ലാം ഈ ഗ്രന്ഥത്തിലുണ്ട്.

വസ്തുക്കളെയും വ്യക്തികളെയും അവയുടെ നിശ്ചലാവസ്ഥയിൽ ചിത്രീകരിച്ച് ഓരോന്നിൻെറയും ആധ്യാത്മിക പരിമളം പ്രസരിപ്പിക്കുന്ന ബ്രോഡ്സ്കി ഈ ശതാബ്ദത്തിലെ മഹാനായ കവിയാണ്. ഇംഗ്ലീഷ് കവി ജോൺ ഡണ്ണാണ് (Donne 1572-1631) ഏററവും ശ്രേഷ്ഠനായ ഭാവാത്മക കവി എന്നു അദ്ദേഹം വിശ്വസിക്കുന്നു. Marina Tsvetayeva-യെ അതിശയിച്ച വേറൊരു റഷ്യൻ കവി ഇന്നുവരെ റഷ്യയിലുണ്ടായിട്ടില്ലെന്നാണ് അദ്ദേഹത്തിൻെറ മതം. (Maria Tsvetayeva 1892-1941 കലാചരിത്രകാരനും പ്രൊഫസറുമായിരുന്ന Ivan Tsvelayeva-യുടെ മകളാണ് മേരിയ). George L. Kline തർജ്ജമ ചെയ്ത ചില കാവ്യങ്ങൾ 1973-ൽ പെൻഗ്വിൻ ബുക്ക്സ് പ്രസാധനം ചെയ്തു. അമേരിക്കയിലെ ഇംഗ്ലീഷ് കവി ഡബ്ൾയു. എച്ച്. ഓഡനാണ് (W.H. Auden) ഈ സമാഹാര ഗ്രന്ഥത്തിനു മുഖവുര എഴുതിയത്. After reading Professor Kline's translations, I have no hesitation in declaring that, in Russian, Joseph Brodsky must be a poet of the first order, a man of whom his country should be proud എന്നാണ് ഓഡൻെറ മുഖവുര അവസാനിക്കുന്നത്. A Part of Speech വായിച്ച ഹരോൾഡ് പിൻറർ A poet of true nobility എന്നു ബ്രോഡ്സ്കിയെ വാഴ്ത്തുന്നു.

ആധ്യാത്മികതയാണ് ഈ കവിയുടെ രചനകളുടെ മുദ്രയെന്ന് മുകളിലെഴുതി. എങ്കിലും 'ഐറണി'യിൽ അദ്ദേഹം നിസ്തുലനാണ്. To a Tyrant എന്ന കാവ്യം അവസാനിക്കുന്നതു നോക്കുക:

When he comes in, the lot of them stand up.
Some out of duty, the rest in unfeigned joy.
Limp-wristed, with langiud sweep of palm,
he gives the evening back its cozy feel.
He drinks his coffee—better, nowadays—
and bites a roll, while perching on his chair,
so tasty that the very dead would cry
"Oh, Yes!" if only they could rise and be there

"മരിച്ചവർ ഉയിർത്തെഴുന്നേററ് അവിടെ വന്നിരുന്നെങ്കിൽ!" അതേ ജനമർദ്ദകൻെറ



ബ്രോഡ്സ്കി

മർദ്ദനം മുഴുവൻ ആ പ്രസ്താവത്തിലുണ്ട്.

ചന്ദ്രനെയും 'ബ്യൂക്ക്' കാറിനെയും ഒരേ സമയം കാവ്യാത്മകമാക്കാൻ കഴിയുന്ന ഭാവനയാണ് ബ്രോഡ്സ്കിയുടേത്.

Just surfacing, the moon swims to the center
of this black window square like some Eccles—
iastes, glowouing; while on the lonely
highway, from time to time a Buick beams
its blinding headlights at the Unknown Soldier.

ഇതു പോലുള്ള കാവ്യങ്ങൾ വായിക്കുമ്പോൾ ജീവിതം ധന്യമായിയെന്നു തോന്നും. യോസിഫ് ബ്രോഡ്സ്കി അങ്ങയ്ക്കു ധന്യവാദം. (A Part of Speech—Oxford Paperbooks—£4 =95)

മേറിന ററ്സ്വേതയേവയുടെ ക... ക്കുറിച്ചു മുകളിൽ പറഞ്ഞല്ലോ. അ... കവിതയുടെ സ്വഭാവം മനസ്സിലാക്കാൻ ... വരികൾ. തൻെറ ശവകുടീരത്തിനടുത്തുകൂ... പോകുന്ന ആളിനോട് കവയിത്രി പറ... കയാണ്:

A Strawberry. Pluck it, eat it!
It's there near the very ground
No berries are ever Sweeter
Than those in a graveyard found.
But only no gloom, no tightly
closed lips, do not brood or fret
Think lightly of me, and lightly
My name, passerby, forget
The sun's dust-like beams Caress you,
Your shoulders and head they love.
Please don't let the voice distress you
That comes to you from the grave.

(Ten Centuries of Russian Poetry—Progress Publishers Moscow—Page 395).

## നിർവ്വചനങ്ങൾ

മാന്യൻ: ജെൻറ്ൽമൻ എന്നു ഇംഗ്ലീഷിൽ. ബസ്സിൽ തിരക്കില്ലെങ്കിലും, ചെറുപ്പക്കാരിക്കു ടിക്കററ് കൺഡക്ടറുടെ കൈയിൽനിന്നു നേരിട്ടു വാങ്ങാമെങ്കിലും അവളുടെ കൈയിൽനിന്നു പൈസ വാങ്ങിച്ചു കൺഡക്ടർക്കു കൊടുത്തു ടിക്കററ് സമ്പാദിച്ചു അവൾക്കു നല്കി സ്പർശനസുഖം അനുഭവിക്കുന്നവൻ.

ഡീസൻറ്: തങ്ങൾക്കു ഉപകാരങ്ങൾ ചെയ്യുന്ന ഏതു വൃത്തികെട്ടവനും പെണ്ണുങ്ങൾ നല്കുന്ന വിശേഷണം.

ഉദ്ഘാടകൻ: പിന്നീട് പ്രസംഗിക്കുന്നവർ ഹേമിക്കുകയും ദണ്ഡിക്കുകയും പീഡിപ്പിക്കുകയും ചെയ്യുന്ന ബുദ്ധിശൂന്യൻ.

ഔന്നത്യം നല്കുന്നവർ: സാഹിത്യത്തിൽ വാല്മീകി, വ്യാസൻ, ഹോമർ, ഷെയ്ക്ക്സ്പിയർ. ശാസ്ത്രത്തിൽ ന്യൂട്ടൺ, ഐൻസ്റ്റൈൻ. സംഗീതത്തിൽ പോൾ റോബ്സൺ, ചെമ്പൈ വൈദ്യനാഥയ്യർ, എം.എസ്. സുബ്ബലക്ഷ്മി. വിശാലതയാർന്ന മനുഷ്യത്വത്തിൽ മഹാത്മാഗാന്ധി. സ്ത്രീകളെസ്സംബന്ധിച്ചിടത്തോളം ബ്രാ.

ടെലിഫോൺ: നമ്മൾ കണ്ടിട്ടില്ലാത്ത കാമുകനും കാമുകിയും ശൃംഗാരവാക്കുകൾ അന്യോന്യം പറയുന്നതു കേൾക്കാൻ നമുക്കു സൗകര്യം നല്കുന്ന ഒരു ഉപകരണം.

കണ്ണാടി: 'ഞാൻ സുന്ദരനാണ്' എന്ന് ഓരോ പുരുഷനും ഞാൻ സുന്ദരിയാണ് എന്ന് ഓരോ സ്ത്രീക്കും തോന്നലുണ്ടാക്കുന്നത്.

## ഫ്രാങ്കോ നല്ലവൻ

രാജാക്കന്മാരും സമഗ്രാധിപത്യത്തിൻെറ ഉദ്ഘോഷകരും വാക്കിൻെറ ശക്തി അറിഞ്ഞവരാണ്. അതുകൊണ്ട് അവർ ഒന്നുകിൽ വാക്കുകൾ പ്രഗല്ഭമായി പ്രയോഗിക്കുന്ന

...ളെ പ്രശംസിക്കുന്നു അല്ലെങ്കിൽ അവരെ ...ഹിക്കുന്നു. നമ്മുടെ നാട്ടിലെ രാജാക്ക...ൻ കവികളെ അവരുടെ സദസ്സുകളിലെ ...ംഗങ്ങളാക്കിയതിനും സമ്മാനങ്ങൾ നല്കി ...പ്രോത്സാഹിപ്പിച്ചതിനും കാരണം അതുതന്നെയാണ്. വിക്രമാദിത്യൻ കവികൾ പ്രയോഗിക്കുന്ന ഓരോ വാക്കിനും ലക്ഷം വരാഹം വീതം കൊടുത്തിരുന്നത്രേ. മുസ്ലിം ചക്രവർത്തിമാരും ഇക്കാര്യത്തിൽ ഹിന്ദു ചക്രവർത്തിമാരിൽനിന്നും വിഭിന്നരായിരുന്നില്ല. നാട്ടുരാജാക്കന്മാരും അങ്ങനെതന്നെ. രാമപുരത്തു വാരിയരും കുഞ്ചൻ നമ്പ്യാരും നല്ല കവികളാണെങ്കിലും രാജവാഴ്ചയുടെ സ്തോതാക്കളായിരുന്നു. അലക്സാണ്ടറും നെപ്പോളിയനും യുദ്ധം ചെയ്യാൻ പോയപ്പോൾ കവികളെക്കൂടി കൊണ്ടുപോയിരുന്നുവെന്ന് ചരിത്രകാരന്മാർ എഴുതിയിട്ടുണ്ട്. സമഗ്രാധിപത്യത്തെ അംഗീകരിക്കുന്നവർക്കു രാജ്യത്തു സ്വസ്ഥതയോടെ ജീവിക്കാം. എതിർക്കുന്നവരുടെ തല കഴുത്തിലിരിക്കില്ല. ലൊർകയെ ഫ്രാങ്കോയുടെ അനുചരന്മാർ വെടിവച്ചു കൊന്നത് ഓർമ്മിച്ചാലും. പക്ഷേ. ഈ വധത്തെക്കാളൊക്കെ അധമമാണ് കവികൾ ദുർഗ്രഹതകൊണ്ട് വായനക്കാരെ ശ്വാസംമുട്ടിച്ചു കൊല്ലുന്ന ഏർപ്പാട്. ദുർഗ്രഹതയ്ക്കു ആയിരമായിരം നീതിമത്കരണങ്ങൾ നല്കാം. സ്പഷ്ടതയോടെ എന്തും പറഞ്ഞിരുന്ന കാലം ഇനിവരില്ല; ജീവിതം സങ്കീർണ്ണമായിപ്പോയതുകൊണ്ട് കവിത സങ്കീർണ്ണമായേ ആവിർഭവിക്കൂ എന്നെല്ലാം പറയുന്നതിൽ ബുദ്ധിയുടെ സ്ഫുരണമുണ്ടെങ്കിലും സത്യത്തിൻെറ തിളക്കമില്ല. കാരണം മഹാന്മാർ ലളിതമായും സ്പഷ്ടമായും മാത്രമേ എന്തും പറഞ്ഞിട്ടുള്ളൂ എന്നതാണ്. മഹനീയ സത്യങ്ങൾ എപ്പോഴും സ്പഷ്ടമാണ്, അനലങ്കൃതമാണ്. Workers of all countries unite. you have nothing to lose but your chains എന്നത് ഒരുദാഹരണം. 'വനം പ്രതിഭയം ശൂന്യം ഝില്ലികാഗണനാദിതം' എന്നു മറ്റൊരുദാഹരണം (മഹാഭാരതത്തിൽനിന്ന്)

ഭാഷ സത്യം പ്രകാശിപ്പിക്കുന്ന കണ്ണാടിയാണ്. അതു കവിതയായി രൂപംകൊള്ളുമ്പോൾ കണ്ണാടിക്കു ഉത്കൃഷ്ടത കൂടും. ഈ ദർപ്പണത്തെ നെല്ലിക്കൽ മുരളീധരൻ എങ്ങനെ മലീമസമാക്കുന്നുവെന്ന് അറിയണമെങ്കിൽ അദ്ദേഹം കുങ്കുമം വാരികയിലെഴുതിയ 'നാട്ടിൻപുറത്തു വീണ്ടും' എന്ന 'കാവ്യം' വായിച്ചാൽ മതി. വള്ളത്തോൾ പറഞ്ഞത് ഓർമ്മയിലെത്തുന്നു. കണ്ണാടി തുടച്ചു നിർമ്മലമാക്കിയില്ലെങ്കിലും വേണ്ടില്ല. കൈയിലെ അഴുക്ക് അതിൽ തേക്കാതിരുന്നാൽ മതി. വായനക്കാരൻെറ ബുദ്ധിക്കും ഹൃദയത്തിനും വേദനനല്കി അയാളെ ദുഃഖത്തിലേക്ക് എറിയുന്ന ഈ കവിയെക്കാൾ എത്രയോ നല്ലവനാണ് ലൊർകയെ കൊന്ന ജനറൽ ഫ്രാങ്കോ.

## സംഭവങ്ങൾ

ഡോക്ടർ കെ.ഭാസ്കരൻ നായരുടെ ശിഷ്യനാണ് ഞാൻ. ജന്തുശാസ്ത്രം പ്രാക്റ്റിക്കൽ ക്ലാസ്സിൽ ഒരു വിദ്യാർത്ഥി പൊടിവലിച്ചപ്പോൾ സാറ് nasty habit എന്നു പറഞ്ഞു. പൊടിവലിക്കുന്നതിനെക്കാൾ വലിയ nasty habit ഇന്നുണ്ട്. സദസ്സിനെ നോക്കി: കാവ്യത്തിലില്ലാത്ത വികാരം തൊണ്ടയിലൂടെ ഉണ്ടാക്കി കാവ്യം ഉറക്കെച്ചൊല്ലുന്നതാണത്. കേൾക്കുമ്പോൾ കേമമായി തോന്നുന്ന ഏതു കാവ്യവും കൈയിൽ വാങ്ങി വായിച്ചുനോക്കൂ. അതിൽ വികാരവുമില്ല, കവിതയുമില്ല എന്നു ബോധപ്പെടും.

2) 1942-ൽ ചങ്ങമ്പുഴ തിരുവനന്തപുരത്തെ സയൻസ് കോളേജിൽ പ്രസംഗിക്കാൻ വന്നു. അദ്ദേഹം പ്രസംഗിക്കാൻ എഴുന്നേറ്റപ്പോൾ വിവരംകെട്ട ചില പിള്ളേർ 'മദനൻ, മദനൻ' എന്നു വിളിച്ചു. അതുകൂട്ടാക്കാതെ ചങ്ങമ്പുഴ അതിസുന്ദരമായി പ്രസംഗിച്ചു. പ്രസംഗത്തിനുശേഷം നന്ദിപറയൽ. സമാജത്തിൻെറ സെക്രട്ടറി: ''ഗാനഗന്ധർവ്വനായ ചങ്ങമ്പുഴയുടെ മനോഹരമായ പ്രസംഗത്തിനുശേഷം 'വെളിക്കിറങ്ങിപ്പോകാൻ' ഓരോരുത്തരും ആഗ്രഹിച്ചിരിക്കുന്ന ഈ വേളയിൽ......'' കൂവൽ. ചങ്ങമ്പുഴ ചിരിയടക്കാൻവേണ്ടി രണ്ടാംമുണ്ട് വായിൽ തിരുകുന്നതു ഞാൻ കണ്ടു. പ്രഭാഷണം 'പേർഗന്റീവു'മാകുമെന്ന് ഞാനങ്ങനെ മനസ്സിലാക്കി.

3) ജി.ശങ്കരക്കുറുപ്പിൻെറ ചേതോഹരമായ 'ചന്ദനക്കട്ടി'ൽ എന്ന കാവ്യത്തെ ആക്ഷേപിച്ചുകൊണ്ട് ഒരാൾ ഒരു വാരികയിൽ ലേഖനമെഴുതി. അതുകണ്ട അദ്ദേഹം എന്നോടു പറഞ്ഞു:- ''ജീവിതത്തിൻെറ പുനരാവിഷ്കരണമല്ല കല. ജീവിതത്തിൻെറ പ്രാധാന്യം എടുത്തുകാണിക്കുക എന്നതാണ് അതിൻെറ ജോലി. അതിനുവേണ്ടി കവിക്കു ഫാൻറസിയിലേക്കും പോകാം.'' ശരിയാണ് മഹാകവി പറഞ്ഞത്. ചന്ദനക്കട്ടിൽ കിളിയുടെ കഥയാണ്. അതുതന്നെയാണ് മനുഷ്യൻെറ കഥയും.



പി.അനന്തൻപിള്ളസ്സാറിനെ ഞാൻ പലതവണ കണ്ടിട്ടുണ്ട്, സംസാരിച്ചിട്ടുണ്ട്. അദ്ദേഹത്തോടൊരുമിച്ചു പല മീറ്റിങ്ങുകൾക്കും പോയിട്ടുണ്ട്. നെയ്യാറ്റിൻകരയ്ക്കടുത്തുള്ള കാരക്കോണം സ്കൂളിലായിരുന്നു ഒടുവിലത്തെ സമ്മേളനം. അന്നു പ്രൊഫസർ നബീസാ ഉമ്മാളും പ്രസംഗിക്കാനുണ്ടായിരുന്നു. എനിക്കറിയാമായിരുന്ന അനന്തൻപിള്ളസ്സാറിൻെറ പടമല്ല ഭാഷാപോഷിണിയുടെ 29-ാം പുറത്ത് കാണുന്നത്. പ്രൊഫസർ പി.സി. ദേവസ്യ സാഹിത്യാചാര്യനായ പി.അനന്തൻപിള്ളയെക്കുറിച്ചെഴുതിയ നല്ല ലേഖനത്തോടു ചേർത്തിരിക്കുന്നത് മറ്റൊരു അനന്തൻപിള്ളയുടെ പടമാണ്. ഈ അനന്തൻപിള്ളയേയും ഞാൻ കണ്ടിട്ടുണ്ട്. എന്തൊരു മറിമായം!



എൻെറ ഒരു പരിചയക്കാരനായ നായർ യുവാവ് എഴുതിയ യേശുവിൻെറ ജീവചരിത്രത്തിൽ യേശു പിറന്നയുടനെ ഇങ്ക്, ഇങ്ക് എന്നു വിളിച്ചുവെന്നു രേഖപ്പെടുത്തിയിട്ടുണ്ട്. തിരുവനന്തപുരത്തെ കുഞ്ഞുങ്ങൾ കൂവരകു കുറുക്കിയതിനും മറ്റുംവേണ്ടി ഇങ്ക് ഇങ്ക് എന്നു പറയുന്നതുപോലെ ഉണ്ണിയേശുവും പറഞ്ഞിട്ടുണ്ടെങ്കിൽ മേരി തീർച്ചയായും ''ഡോൺട് സേ ഇങ്ക്, ബട്ട് സേ ക്വിങ്ക്'' എന്ന് ഇംഗ്ലീഷിൽ പറഞ്ഞിരിക്കും. മേരി ഇന്നത്തെ 'ചെൽപാർക്കി'ൻെറ ആദ്യരൂപമായ ക്വിങ്ക് ധാരാളം കണ്ടിരിക്കും. അതിൻെറ പരസ്യങ്ങൾ പത്രങ്ങളിൽ വന്നതും വായിച്ചിരിക്കും.

## ഐ.സി.പി. അണയാത്ത അഗ്നിജ്വാല

( 13 -ാം പേജിൽ നിന്നും തുടരുന്നു)

യുള്ള കേന്ദ്ര നേതാക്കൾക്ക് ഈ രണ്ടുപേരെയും സുരക്ഷിതമായി കൈമാറുകയും ചെയ്യേണ്ട കടമ പാർട്ടി ഐ.സി.പിയെ ഏല്പിച്ചു. ആ ദൗത്യം വിജയകരമായി അദ്ദേഹം പൂർത്തിയാക്കി.

കോയമ്പത്തൂരിലെ ഒരു വ്യവസായിയും പാർട്ടി അനുഭാവിയുമായിരുന്ന ടി.കെ. അലക്സാണ്ടറുടെ സഹായത്തോടെയാണ് ഐ.സി.പി, ഇ.എം.എസിനെയും, കെ.സി. ജോർജ്ജിനെയും ബാംഗ്ളൂരിലെത്തിച്ചത്. അലക്സാണ്ടർ അധികം വൈകാതെ പൊലീസ് പിടിയിലാവുകയും ചെയ്തു.

രണ്ടുവർഷം കൂടി കഴിഞ്ഞപ്പോൾ പാർട്ടിയുടെ മേലുള്ള നിരോധനം നീക്കിയെങ്കിലും പൂർവ്വ വൈരാഗ്യത്തിൻെറ പേരിൽ പൊലീസ് ഐ.സി.പിയെ ഒററപ്പാലത്തിനടുത്ത് മങ്കരയിൽവച്ച് അറസ്ററ് ചെയ്തു. കള്ളക്കേസ് ചാർജ്ജ് ചെയ്ത് അദ്ദേഹത്തെ തുറുങ്കിലടച്ചു. പാലക്കാട് ടൗൺ പൊലീസ് സ്റേറഷനിൽ വച്ച് ഐ.സി.പി. ക്രൂരമായ മർദ്ദനത്തിനിരയായി. കഴിഞ്ഞ കാലമത്രയും തങ്ങളെ കബളിപ്പിച്ചു നടന്നതിൻെറ പക തീർക്കുകയായിരുന്നു പൊലീസ്. കണ്ണൂർ സെൻട്രൽ ജയിലിലെ ഏകാന്തവാസമായിരുന്നു ശിക്ഷ.

ഒളിവ് ജീവിതം കാരണം കൺകുളിർക്കെ ഒന്നു കാണാൻപോലും കഴിയാതെപോയ ശ്രീദേവി എന്ന മകൾ ഒമ്പതാം വയസ്സിൽ തീപ്പൊള്ളലേറ്റു മരിച്ചു. സാവിത്രി എന്ന മറ്റൊരു മകൾ രണ്ടു വയസ്സുള്ളപ്പോൾ കുളത്തിൽ വീണുമരിച്ചു. കൃഷ്ണൻ എന്നു പേരുള്ള മകൻ പന്ത്രണ്ടാം വയസ്സിൽ പാമ്പുകടിയേറ്റ് മരിച്ചു. ദുരന്തങ്ങളുടെ വരവ് കൂട്ടത്തോടെയായിരുന്നു.

യൗവ്വനത്തിലേക്ക് കാലെടുത്തു വയ്ക്കുംമുമ്പെ വിധവയായിത്തീർന്ന തൻെറ ഇളയ സഹോദരി നങ്ങേമാ അന്തർജ്ജനത്തെ എം.ആർ.ബിയെക്കൊണ്ട് വിവാഹം കഴിച്ചു കൊടുത്തത് അന്ന് നമ്പൂതിരി സമുദായത്തിൽ വമ്പിച്ച കോളിളക്കം സൃഷ്ടിച്ചു. മറ്റൊരു സഹോദരിയായ പ്രിയദത്തയെ കോഴിക്കോട്ടെ പ്രമുഖ സി.പി.ഐ നേതാവായ കല്ലാട്ട് കൃഷ്ണന് കല്യാണം കഴിച്ചുകൊടുക്കുക വഴി മിശ്രവിവാഹത്തിന് ഐ.സി.പി. മാതൃക കാണിച്ചുകൊടുത്തു. മൂത്ത സഹോദരി ശ്രീദേവി അന്തർജ്ജനത്തെ സാമൂഹ്യവിപ്ലവത്തിൻെറ പടനായകനായിരുന്ന വി.ടി. ഭട്ടതിരിപ്പാടാണ് വേളി കഴിച്ചത്. പ്രശസ്തമായ വെൺമണിമനയിലെ പാർവ്വതിയാണ് ഐ.സി.പി.യുടെ അന്തർജ്ജനം. അഞ്ച് ആൺമക്കളും രണ്ടു പെൺമക്കളുമാണ് ഈ ദമ്പതികൾക്കുള്ളത്.

# ബൗദ്ധവിപര്യയം



പി.ഗോവിന്ദപ്പിള്ള

ഭാരതീയ സംസ്കാരത്തിന്റെ അഭിമാനകരമായ അനന്യസാധാരണതയായി നാം ഉദ്ഘോഷിക്കുന്നത് അതിന്റെ സർവാതിശായിയായ ഉദാരത, സഹിഷ്ണുത, കഥോലിസിററി മുതലായവയാണല്ലോ. സവർണ്ണർ മനുസ്മൃതി നല്കിയ അമിതാധികാരങ്ങൾ അവർണ്ണർക്കെതിരെ നിഷ്ഠൂരമായി പ്രയോഗിച്ചുവന്നത് സഹിഷ്ണുതയായിരുന്നോ എന്ന ചോദ്യം തല്ക്കാലം മാററിവയ്ക്കാം. നിരീശ്വരനായ ചാർവാകനെ മുനിപരമ്പരയിൽപ്പെടുത്തി ആദരിച്ചില്ലേ നാം. വേദപ്രോക്തങ്ങളായ യാഗാദികളേയും വർണ്ണാശ്രമധർമ്മത്തേയും ഈശ്വര സങ്കല്പത്തെത്തന്നെയും നിർദ്ദാക്ഷിണ്യം നിഷേധിച്ച് ഗൗതമബുദ്ധനെ സാക്ഷാൽ മഹാവിഷ്ണുവിന്റെ അവതാരമായിത്തന്നെ ഹൈന്ദവർ അംഗീകരിച്ചില്ലേ. മുസ്ലീങ്ങൾക്കുമുമ്പ് പശ്ചിമേഷ്യയിൽനിന്ന് കുതിരയും കുന്തവുമായി ആക്രമിച്ചു കയറിവന്ന ഹൂണൻമാരെയല്ലേ ഹൈന്ദവ വീരസാഹികതയുടെ ഉത്തമപ്രതീകങ്ങളായി ഉത്തുംഗസ്ഥാനത്ത് നാം പ്രതിഷ്ഠിച്ചിരിക്കുന്നത്? അകന്നുനില്ക്കേണ്ട അസ്പൃശ്യരിൽപ്പെട്ട നന്ദനാരേയും പാക്കനാരേയും പുണ്യപുരുഷൻമാരായി നാം വാഴ്ത്തുന്നില്ലേ?




ഈ ചോദ്യങ്ങൾക്കൊക്കെ "ഉവ്വ്" എന്നൊരു ലളിതമായ ഉത്തരം മാത്രമല്ല ഉള്ളത്. കലാപങ്ങളുടേയും വിപ്ളവങ്ങളുടേയും നവീകരണങ്ങളുടേയും പ്രണേതാക്കളെ പില്ക്കാലത്ത് നിരുപദ്രവികളായ പൂജ്യാവിഗ്രഹങ്ങളായി പ്രതിഷ്ഠിച്ച് യാഥാസ്ഥിതികത്വത്തിന്റെ നെടുംതൂണുകളാക്കി മാററുകയെന്നത് ഭാരതീയരുടെ ചിരപുരാതനമായ ഒരു ശൈലിയാണ്. 12-ാം നൂററാണ്ടിലെ കർണ്ണാടകം ജന്മം നല്കിയ ബസവേശ്വരനും, 16-ാം നൂററാണ്ടിലെ സിക്ക് മതസ്ഥാപകൻ ഗുരുനാനാക്കിനും, 19-ാം നൂററാണ്ടിലെ വിവേകാനന്ദനും, 20-ാം നൂററാണ്ടിലെ നാരായണ ഗുരുവിനും മററും അതല്ലേ സംഭവിച്ചിരിക്കുന്നത്? വേറെയും ഉദാഹരണങ്ങൾ പലത് പറയാനുണ്ടെങ്കിലും അവയിൽ ഏററവും വാചാലമായത് ബുദ്ധസിദ്ധാന്തത്തിന്റെ വിപര്യയവും 'അധോഗതിയും ജീർണ്ണതയുമാണ്. ക്രിസ്തുവിനുമുമ്പ് ആറാംനൂററാണ്ടിൽ, ജീർണ്ണിച്ച് അന്ധവിശ്വാസജടിലവും യജ്ഞഹോമാദി ദുരാചാരങ്ങളാൽ നികൃഷ്ടവും, വർണ്ണാശ്രമ വ്യവസ്ഥയുടെ മർദ്ദനംകൊണ്ട് നിഷ്ഠൂരവും ആയിത്തീർന്ന ആര്യമതത്തിനെതിരെ വിശുദ്ധിയുടേയും ലാളിത്യത്തിന്റേയും സമത്വധർമ്മാദികളുടേയും വക്താവായി അവതരിച്ച് ആസേതുഹിമാചലം ചലനം സൃഷ്ടിച്ച മഹാപുരുഷനാണ് സിദ്ധാർത്ഥ രാജകുമാരൻ എന്ന ഗൗതമബുദ്ധൻ. ബുദ്ധന്റെ സിദ്ധാന്തങ്ങൾ മലകളും കടലുകളും കടന്ന് പല വിദേശരാജ്യങ്ങളിലും വ്യാപിച്ചു. ബുദ്ധന്റെ ജന്മഭൂമിയായ ഭാരതം ത്യജിച്ചിട്ടും ഇപ്പോഴും അനേകം രാഷ്ട്രങ്ങളിലെ ഭൂരിപക്ഷംപേർ ബുദ്ധമതാനുയായികളായി തുടരുന്നു. ഇന്ത്യയിൽ ഒരായിരം വർഷങ്ങളോളം മേൽഗതിയും കീഴ്ഗതിയും മരവിപ്പും പുനരുജ്ജീവനവും എല്ലാമായിക്കഴിഞ്ഞ് ക്രി.പി. ഏഴും എട്ടും നൂററാണ്ടുകളായപ്പോഴേക്കും ബുദ്ധമതം ജീർണ്ണതയുടെ നെല്ലിപ്പടിയിലെത്തി. ഈ അധോഗതിയുടേയും ജീർണ്ണതയുടേയും ആധികാരികവും വിജ്ഞാനപ്രദവുമായ ഒരു ചരിത്രമാണ് ഡോക്ടർ ലാൽ മണിജോഷി "ഭാരതീയ ബൗദ്ധ സംസ്കാര പഠനങ്ങൾ" എന്ന ഈ കൃതിയിൽ വിവരിച്ച് വിശകലനം ചെയ്യുന്നത്.

ഏഴും എട്ടും നൂററാണ്ടുകളിൽ എത്തിയപ്പോഴേക്കും ഹൈന്ദവ അഥവാ വർണ്ണാശ്രമാധിഷ്ഠിതവും വൈദികവുമായ ആര്യബ്രാഹ്മണമതത്തിലെ സകലമാന വൃത്തികേടുകളും കുറേക്കൂടി വിപുലമായ തോതിൽ ബൗദ്ധമതത്തെ ആശ്ലേശിച്ചുകഴിഞ്ഞിരുന്നു. ദൈവസങ്കല്പവും വിഗ്രഹാരാധനയും ഇല്ലാതിരുന്ന 'ആദിമ' ബുദ്ധമതത്തിന്റെ സ്ഥാനത്ത് അനേകം ദേവൻമാരും ദേവിമാരും പ്രണയലോലരായ ദൈവീക ദമ്പതികളും മ[ദ്യ]മൃഗബലിയും താന്ത്രികാരാധനയും പ്രിയ[പ്പെട്ട] ദുഷ്ടമൂർത്തികളും തെരുതെരെ പ്രത്യക്ഷ[പ്പെ]പ്പെട്ടു. ബുദ്ധന്റെ മഹാപരിനിർവാണശേഷം രൂപംകൊണ്ട ഹീനയാന–മഹായാന വിഭാഗങ്ങളിൽ അവസാനത്തേതാണ് ഈ ഹൈന്ദവാനുകരണ ഭ്രാന്തിൽ മുൻനിന്നത്. പ്രസിദ്ധനായ ആന്ധ്രാ ബൗദ്ധാചാര്യൻ നാഗാർജ്ജുനനും അദ്ദേഹത്തിന്റെ ശിഷ്യൻ ആര്യദേവനും ചേർന്നു രൂപം നല്കിയ മാധ്യമിക പ്രസ്ഥാനവും ഭാവവിവേകന്റെ സ്വാതന്ത്രിക പ്രസ്ഥാനവും മൈത്രേയനാഥന്റെ യോഗാചാര (അഥവാ വിജ്ഞാനവാദ) പ്രസ്ഥാനവുമെല്ലാം മുപ്പത്തിമുക്കോടി ദേവൻമാരും ഒരുപക്ഷേ, അത്രതന്നെ ജാതികളും ഉപജാതികളും ഉള്ള ഹൈന്ദവമതത്തിൽ നിന്നും വ്യത്യസ്തമല്ലാത്ത ഒന്നാക്കിത്തീർത്തു ബുദ്ധമതത്തെ. ലാൽമണി ജോഷി പറയുന്നു:

"(മഹായാനത്തിലെ) മഞ്ജുശ്രീ, അവലോകിതേശ്വരൻ തുടങ്ങിയ ബോധിസത്വൻമാരും താര, ഹാരിതി തുടങ്ങിയ ദേവിമാരും മിക്കവാറും വിഷ്ണു, ശിവൻ, ലക്ഷ്മി, പാർവതി തുടങ്ങിയവരെപ്പോലെയായി സാധാരണക്കാരുടെ ദൃഷ്ടിയിൽ. അവരെ സംബന്ധിച്ചിടത്തോളം മഹായാന സൂത്രങ്ങൾ പ്രകാരമുള്ള ബുദ്ധമതവും പുരാണങ്ങൾ പ്രകാരമുള്ള ഹിന്ദുമതവും തമ്മിൽ തീരെ ഭേദമില്ലാതെയായി."

ബുദ്ധമതാനുയായിയും ബുദ്ധമത ചരിത്രകാരനും ആയ (12-ാം നൂററാണ്ട്) താരാനാഥൻ പറയുന്നത് ഹോമാദികളും ജന്തുബലി തുടങ്ങിയവയും പഠിപ്പിക്കാൻ ചുമതലപ്പെട്ട "ബലി ആചാര്യനും" ഹോമാചാര്യനും അവസാനത്തെ പ്രസിദ്ധ ബുദ്ധമത കേന്ദ്രങ്ങളിലൊന്നായ വിക്രമശിലയിൽ ഉണ്ടായിരുന്നു എന്നാണ്. ബുദ്ധന്റെ ദൗത്യാരംഭം തന്നെ ഈ നികൃഷ്ടതകൾക്കെതിരായിരുന്നു എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഉച്ഛൃംഖലമായ ലൈംഗികകേളികൾ മതാചാരക്രമമാക്കിയ താന്ത്രികരുടെ വികൃതികളും പല ബുദ്ധവിഹാരങ്ങളിലും നടമാടി.

ബുദ്ധചരിത കർത്താവായ അശ്വഘോഷനും മാദ്ധ്യമിക പ്രവാചകനായ നാഗാർജ്ജുനനും മററ് മഹായാനികളും കാര്യങ്ങൾ ഇത്രടം വരെയെത്തുമെന്ന് പ്രതീക്ഷിച്ചിരിക്കുകയില്ല. എന്നാൽ ചിരിത്ര നിയമങ്ങളോ യുക്തികളോ മഹാൻമാരുടെ ഇംഗിതങ്ങളെ മാനിക്കാറില്ലല്ലോ.

ആചാരാനുഷ്ഠാനങ്ങളിലും വിശ്വാസക്രമങ്ങളിലും വന്നുപെട്ട ഈ കീഴ്മേൽ മറിച്ചിൽ സ്വാഭാവികമായും അതിന് ഉതകിയ സൈദ്ധാന്തികർക്കും ജന്മം കൊടുത്തു. ലാൽ മണിജോഷി ഉദാഹരിക്കുന്ന ശങ്കരാനന്ദൻ അത്തരക്കാരിൽ ശ്രദ്ധേയനായിത്തോന്നി. അദ്വൈതാചാര്യനായ ശ്രീശങ്കരന്റേയും

Studies in the Buddhstic Culture of India
By Lalmoni Joshi
Motilal Banarasidas
Delhi, Edn. 1987
Rs. 150.

...സ്വീകരിച്ച ഈ മഹാപണ്ഡിതൻ ...തത്തെപ്പററിയും അദ്വൈതത്തെപ്പ...ആധികാരികഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. ...പതോ പത്തോ നൂററാണ്ടുകളിൽ ജീവിച്ചിരുന്നതായി കരുതപ്പെടുന്ന ശങ്കരാനന്ദൻ പ്രസിദ്ധ ബുദ്ധമതാചാര്യനായ ധർമ്മോത്തരൻെറ ശിഷ്യനും കാശ്മീരി ശൈവസിദ്ധാന്തത്തിൻെറ പ്രണേതാക്കളിൽ പ്രമുഖനുമായിരുന്നത്രേ. ബുദ്ധമതത്തിൻെറയും ശൈവമതത്തിൻെറയും ഇടയിൽ അനായാസം ആടിക്കളിച്ചിരുന്ന കാശ്മീരി രാജാക്കന്മാരേയും രാജ്ഞികളേയും കുറിച്ച് കൽഹർണൻ തൻെറ "രാജതരംഗിണി"യിൽ നല്കുന്ന വിവരങ്ങളും ജോഷി ഉദ്ധരിക്കുന്നുണ്ട്.

ബുദ്ധസിദ്ധാന്തങ്ങൾക്കു വന്നുപെട്ട ഈ വിപര്യയത്തെ അനുകൂലിക്കുന്ന ആളല്ല ജോഷി. ബുദ്ധമതം ആര്യമതത്തിൻേറയോ അഥവാ വൈദിക ബ്രാഹ്മണമതത്തിൻേറയോ ഒരു ശാഖയിൽ കവിഞ്ഞ് ഒന്നും ആയിരുന്നില്ല എന്നും അതിനാൽ ഈ വിപര്യയത്തിൽ അസ്വാഭാവികതയൊന്നുമില്ലെന്നും ഉള്ള വാദവും ജോഷി നിഷേധിക്കുന്നു. എന്നാൽ എന്തുകൊണ്ട് ഇങ്ങനെ സംഭവിച്ചു എന്ന പ്രസക്തമായ ചോദ്യത്തിന് വിശ്വാസ്യമായ ഒരു മറുപടി പറയാൻ ജോഷിക്ക് കഴിയുന്നില്ല, ശ്രമിക്കുന്നുമില്ല. അതുകൊണ്ട് ഇതെല്ലാം ആകസ്മികമായ ചരിത്രഗതിയുടെ ഫലമോ വിധിവൈപരീത്യമോ മാത്രം ആണെന്ന ധാരണയിലേക്കാണ് അദ്ദേഹം വായനക്കാരെ എത്തിക്കുന്നത്. ഈ ഗ്രന്ഥത്തിൻെറ മുഖ്യ ദൗർബല്യവും അതുതന്നെ.

ഈ പ്രശ്നത്തെക്കുറിച്ച് പഠിക്കുകയും എഴുതുകയും ചെയ്തിട്ടുള്ള ഡി.ഡി.കൊസാംബി, ആർ.എസ്.ശർമ്മ, റോമിലാ ഥാപ്പർ തുടങ്ങിയ പലരേയും പേരിന് ഇൻഡക്സിൽപ്പോലും കാണാനില്ല. കൊസാംബിയെ ഒരിക്കൽമാത്രം ഉദ്ധരിച്ചിട്ടുള്ളത് "ഭഗവദ്ഗീത"യിലെ ചില ആശയങ്ങൾക്ക് ബുദ്ധസിദ്ധാന്തത്തോട് കടപ്പാടുണ്ട് എന്ന ശരിയായ അഭിപ്രായത്തിന് ഉപോൽബലകമായിട്ടുമാത്രമാണ്. ബുദ്ധസിദ്ധാന്തത്തിൻെറ ജനനവും വികാസവും ക്രിസ്തുവിനുമുമ്പുള്ള സഹസ്രാബ്ദ മദ്ധ്യത്തിൽ ഗംഗാ നദീതടത്തിൽ, പ്രത്യേകിച്ചും കിഴക്കൻ മേഖലയിൽ ഉണ്ടായ സാമ്പത്തിക-രാഷ്ട്രീയ-സാമൂഹ്യ മാററങ്ങളുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നുവെന്ന കൊസാംബിയുടെ വാദം ജോഷി വായിച്ചിരിക്കാനിടയുണ്ട്. ആര്യന്മാരുടെ കിഴക്കൻ മേഖയിലേക്കുള്ള മാററവും ഇരുമ്പായുധങ്ങളുടെ വ്യാപകമായ പ്രയോഗംമൂലം വനം തെളിക്കുന്നതിലും കൃഷി വളരുന്നതിലും ഉണ്ടായ നേട്ടങ്ങളും അവയുടെ ഫലമായി മഗധപോലുള്ള രാഷ്ട്രങ്ങൾ, നിലവിൽ വന്നതും നഗരവല്ക്കരണവും വ്യാപാരവും മററുമാണ് ഈ മാററങ്ങൾ. ഈ വാദമുഖങ്ങൾ വളരെയേറെ വികസിപ്പിച്ചവരിൽ ശർമ്മയും ഥാപ്പറും 1977-ൽ തൻെറ പുസ്തകം പരിഷ്ക്കരിച്ച് വികസിപ്പിച്ചപ്പോഴെങ്കിലും ജോഷിയുടെ ശ്രദ്ധയിൽപ്പെടേണ്ടതായിരുന്നു. അതുണ്ടായതായി തെളിവില്ല.

...സ്രാബ്ദത്തിൻെറ ഉത്തരാർദ്ധത്തിൽ ഭാരതീയ സമൂഹത്തിൽ ഉണ്ടായ വലിയ ചിലമാററങ്ങളുമായി ബുദ്ധമതത്തിൻെറ ജീർണ്ണത ബന്ധപ്പെട്ടിരിക്കുന്നു. കേന്ദ്ര ഭരണാധികാരത്തിൻെറ തകർച്ച, ആഭ്യന്തര വ്യാപാര രംഗത്തെ തളർച്ച, നാടുവാഴിത്ത വ്യവസ്ഥയുടെ വളർച്ച, ഇവയുടെയെല്ലാം പ്രത്യയശാസ്ത്രപരവും ആചാരാനുഷ്ഠാനപരവുമായ ഉപരിഘടനയെന്ന നിലയിൽ ബ്രാഹ്മണ മതത്തിൻെറ ഉയർച്ച, അതിൻെറ അവിഭാജ്യ ഘടകമായ വർണ്ണാശ്രമവ്യവസ്ഥയുടെ രൂക്ഷമായ കടന്നുകയററം എന്നിവയാണ് ഈ മാററങ്ങളിൽ പ്രധാനം. ഇന്ത്യാചരിത്രത്തിലെ ഇരുണ്ട ഈ മാദ്ധ്യമ കാലത്തിൻെറ കോലത്തിനനുസരിച്ചു തുള്ളാൻ മററുപല വിപ്ളവ പ്രസ്ഥാനങ്ങളും ചരിത്രഗതിയിൽ പ്രതിവിപ്ളവ പ്രസ്ഥാനങ്ങളായി മാറുന്നതുപോലെ—ബുദ്ധവിഹാരങ്ങളും സംഘവും നിർബന്ധിതമായി.

ആയിരത്തിൽപ്പരം വർഷങ്ങൾക്കുമുമ്പ് ബുദ്ധൻ നിർവഹിച്ച സാമൂഹ്യധർമ്മങ്ങൾ ഒട്ടൊക്കെ ദുർബലമായിട്ടാണെങ്കിലും ഹിന്ദുമതത്തിലെ ഭക്തി പ്രസ്ഥാനക്കാരും ഇസ്ലാംമതത്തിലെ സൂഫികളും ഏറെറടുക്കാൻ മുളച്ചുപൊന്തി. ഈ പ്രസ്ഥാനങ്ങൾക്കുതന്നെ സർവശക്തൻെറ മുമ്പിൽ സർവാർപ്പണം എന്ന രീതിയിൽ നാടുവാഴികൾക്കും ബ്രാഹ്ണർക്കും അടി പണിയുകയെന്ന വശവും ഉണ്ടായിരുന്നു. അതേസമയം ജാതി വിവേചനത്തോടും ധനികവേഴ്ചയോടും എതിർത്ത് സർവശക്തനെ മാത്രം നമ്പുക എന്ന വശവും ഉണ്ട്. ഇക്കാര്യങ്ങളിലേക്കോ അവയുടെ സാമൂഹ്യ-രാഷ്ട്രീയ മൂലങ്ങളിലേക്കോ പോകാൻ ജോഷി തുനിയുന്നില്ലെങ്കിലും ഭാരതീയ പൈതൃക പഠനത്തിൽ ഈ കൃതിക്കുള്ള ഗണ്യമായ മൂല്യം നിഷേധിക്കാനാവില്ല.

## ബോംബു നിർമ്മാണം: റായലസീമയിലെ കുടിൽ വ്യവസായം

( 18 -ാം പേജിൽ നിന്നും തുടർച്ച)

മെൻറിൻെറ സ്ഫോടന വിഭാഗം (സെക്കന്തരാബാദ്) ഇവ സ്വീകരിക്കുവാനും സൂക്ഷിക്കുവാനും രാസപരിശോധ നടത്തി സർട്ടിഫിക്കററ് നല്കുവാനും വിമുഖരാണ്. കാരണം രണ്ടാണ്: ഒന്ന് പൊട്ടിത്തെറിച്ചേക്കുമോ എന്ന ഭയം. രണ്ട്, അത്ര വിപുലമാണ് ബോംബു ശേഖരണം. ഈ പ്രശ്നത്താൽ ധാരാളം കേസുകൾ വിചാരണയില്ലാതെ കിടക്കുന്നു. പൊലീസിന് ഈവക കേസ് കോടതിയിൽ സമർപ്പിക്കണമെങ്കിൽ കളക്ടറുടെ സർട്ടിഫിക്കററ് വേണം. കളക്ടറുടെ സർട്ടിഫിക്കററു വേണമെങ്കിൽ സ്ഫോടനവിഭാഗത്തിൻെറ രാസപരിശോധനാസർട്ടിഫിക്കററ് വേണം. ഈ പ്രതിസന്ധിയിൽപ്പെട്ട് രായലസീമയിലെ ... 'കില്ലർ ബോംബു'കളുടെ ഗോഡൗൺ ആയി മാറിയിരിക്കുന്നു. അതിലെ അന്തേവാസികൾ ഭയത്തിൻെറ നിഴലിൽ ജീവിക്കുന്നു. അവർ കൂടുതൽ ബോംബ് കണ്ടെടുക്കുന്നതിൽ വിമുഖരായിത്തീർന്നിരിക്കുന്നു. ഈ രാസപരിശോധന പ്രതിസന്ധി കേസിൻെറ തെളിവിനെ ബലഹീനമാക്കുന്നതു കൂടാതെ വിചാരണയില്ലാതെ തടവുകാരെ ജയിലിൽ പാർപ്പിക്കേണ്ടതിനും കാരണമാകുന്നു. റായലസീമയ്ക്കുവേണ്ടി ഒരു പ്രത്യേക സ്ഫോടനവിഭാഗ അധികാരിയെ നിയമിക്കാമെന്ന സർക്കാരിൻെറ വാഗ്ദാനം ഇനിയും പാലിക്കപ്പെട്ടിട്ടില്ല.

റായലസീമയിലെ ബോംബു ഭീഷണിയെ നേരിടുവാനായി സംസ്ഥാന ഗവൺമെൻറ് പ്രധാനമായും രണ്ടു നടപടികളാണ് എടുത്തിട്ടുള്ളത്. ആദ്യമായി, കർണൂൽ ആസ്ഥാനമാക്കി ഒരു ഐ.പി.എസ് ഓഫീസ്സറെ പ്രത്യേകമായി ഇതിനായി നിയോഗിച്ചു. രണ്ടാമതായി, കേന്ദ്രഗവൺമെൻറിൻെറ ആൻറിടെററിസ്ററ് നിയമം (1987) ഇവിടെ പ്രാബല്യത്തിൽ വരുത്തി. പക്ഷേ, ഇതിനെ രാഷ്ട്രീയക്കാരും അവരുടെ ബോംബു മാഫിയായും നഖശിഖാന്തം എതിർക്കുകയാണ്. അവരുടെ അഭിപ്രായപ്രകാരം ഭീകരവിരോധ നിയമം (1987) കൊണ്ട് ഉദ്ദേശിക്കുന്നത് ഗവൺമെൻറുകളെ മറിച്ചിടുവാനുള്ള സായുധ സമരങ്ങളെ അടിച്ചമർത്തുക എന്നതാണ്. റായലസീമയിലെ ബോംബു രാഷ്ട്രീയം സർക്കാരിനെ മറിച്ചിടുവാനല്ല, പ്രത്യുത സർക്കാരും അധികാരവും പിടിച്ചെടുക്കുവാനാണ്. അവരുടെ വാദഗതിയനുസരിച്ച് നിലവിലിരിക്കുന്ന നിയമങ്ങൾ റായലസീമയിലെ ബോംബു ഭീഷണിയെ നേരിടുവാൻ പര്യാപ്തമാണ്.

ഈ വാദഗതി മുഴുവനായും ശരിയല്ല. നിലവിലിരിക്കുന്ന പല നിയമങ്ങളും റായലസീമയിലെ ബോംബുഭീഷണിയെ നേരിടുവാൻ അപര്യാപ്തമാണ്. ചില ഉദാഹരണങ്ങൾ എടുക്കാം. നിയമപ്രകാരം കുഴപ്പങ്ങൾ സൃഷ്ടിക്കുന്ന ഗ്രാമങ്ങളിൽനിന്നും മൊത്തമായി പിഴ ഈടാക്കാവുന്നതാണ്. ഈ നിയമം ബ്രിട്ടീഷുകാരുടെ കാലംമുതൽ ഉള്ളതാണ്. എന്നാൽ ഇത് അക്ഷരാർത്ഥത്തിൽ പരാജയപ്പെട്ടിരിക്കുന്നു സ്വാതന്ത്ര്യ സമ്പാദനത്തിനുശേഷം. ഈ ഇനത്തിൽ ഒരോ ഗ്രാമത്തിൽനിന്നും പിരിക്കേണ്ട തുക കുടിശ്ശികയായി കിടക്കുന്നതുതന്നെ ലക്ഷക്കണക്കിനാണ്. മറെറാരു നിയമം സുരക്ഷിതത്വ തടങ്കലും കരുതൽ പ്രതിരോധ നടപടികളും ബോംബു മാഫിയയ്ക്ക് എതിരെ എടുക്കുവാൻ പൊലീസിന് അധികാരം നല്കുന്നു. ഈ വക നടപടികൾ പലർക്കും എതിരെ എടുത്തെങ്കിലും ഫലവത്തായില്ല. കാരണം, അവരിൽ പലരേയും ഹൈദ്രാബാദിലെ രാജ്ഭവനിലും അസംബ്ളിയിലും മന്ത്രിമാരായും എം.എൽ.എമാരായും സത്യപ്രതിജ്ഞ ചെയ്യുവാൻ വിട്ടുകൊടുക്കേണ്ടതായി വരുന്നു.